# മതം
# മാർക്സിസം
# മതനിരപേക്ഷത

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

പ്രസാധകർ
സോഫിയാ ബുക്സ്
പരിയാരം പി.ഒ., കോട്ടയം - 21.

(Malayalam)
**Matham, Marxism, Mathanirapeshata**
(Study)

Dr. Paulos Mar Gregorios

First Published: July 1998

Published by
Joice Thottackad on behalf of
Sophia Books for the glory of God
and for the benefit of humankind

Printed at: National City Press, Kottayam.

Rs. 8—00

# മതം
# മാർക്സിസം
# മതനിരപേക്ഷത

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

പ്രസാധകർ

സോഫിയാ ബുക്സ്
പരിയാരം പി. ഒ., കോട്ടയം-21.

# സോഷ്യലിസവും മാർക്സിസവും

എന്റെ സുഹൃത്തായ പ്രൊഫ: ഇർഫാൻ ഹബീബിന്റെ ലേഖനം കൗതുകത്തോടെ തന്നെ വായിച്ചു. മാർക്സിസ്ററ് ചിന്താരീതിയിൽ ''സോഷ്യലിസം'' എന്ന പ്രതിഭാസത്തെ എങ്ങനെ കാണുന്നു, എന്തുകൊണ്ട് യൂറോപ്പിൽ അതു് പരാജയപ്പെട്ടു എന്നതാണ് പ്രതിപാദ്യ വിഷയം.

മുതലാളിത്ത വ്യവസ്ഥിതി തകർന്നു കഴിയുമ്പോഴും ശരിയായ കമ്മ്യൂണിസ്റ്റ് വ്യവസ്ഥിതി നടപ്പിൽ വരുന്നതു വരെ നിലനിൽക്കുന്ന ഈ സോഷ്യലിസ്റ്റ് സാമൂഹ്യസാമ്പത്തിക വ്യവസ്ഥിതി, സമൂഹ വികസനത്തിലെ ഒരവശ്യ ഘട്ടമാണ് എന്നു് മാർക്സിസം പഠിപ്പിക്കുന്നു. കമ്മ്യൂണിസം നടപ്പിൽ വന്നുകഴിയുമ്പോൾ ചൂഷകവർഗം നിശേഷം ഇല്ലാതായിപ്പോകുന്നു. എന്നാൽ സോഷ്യലിസ്റ്റ് വ്യവസ്ഥിതി നടപ്പിൽ വരുന്ന രാജ്യത്തു് അവിടത്തെ

മുതലാളി വർഗത്തിന്റെ മുതൽ മുഴുവൻ ജനങ്ങളുടേതായി തീരുന്നുവെങ്കിലും മററു് രാഷ്ട്രങ്ങളിൽ മുതലാളിത്ത വ്യവസ്ഥിതി നിലനില്ക്കുന്നിടത്തോളം കാലം, സോഷ്യലിസ്റ്റ് രാഷ്ട്രങ്ങൾക്കകത്തു് വർഗസമരം നിലച്ചുവെങ്കിലും രാഷ്ട്രങ്ങൾ തമ്മിലുള്ള ബന്ധത്തിൽ വർഗസമരം നിലനില്ക്കുക തന്നെ ചെയ്യുന്നു.

സോഷ്യലിസ്റ്റ് വ്യവസ്ഥിതിയിൽ ജന്മിയും മുതലാളിയും ഇല്ലാതായിത്തീരുന്നതോടെ, സ്വകാര്യാദായം, പാട്ടം മുതലായതൊക്കെ ഇല്ലാതായിട്ടു്, മുൻപു് ജന്മിയും മുതലാളിയും സ്വായത്തമാക്കിക്കൊണ്ടിരുന്ന "അധിക അദ്ധ്വാനവും" (Surplus labour) അഥവാ അധിക വേലയുടെ മൂല്യവും, തൊഴിലാളികൾ്ക്കു് ലഭിക്കുന്ന വേതനവും തമ്മിലുള്ള വ്യത്യാസം സമൂഹത്തിനു് ലഭിക്കുന്നു. സമൂഹം അതു് ഒന്നുകിൽ തൊഴിൽ ചെയ്യുന്നവർക്കു് അധികവേതനമായോ സാമൂഹ്യസേവനങ്ങളായോ വിതരണം ചെയ്യുന്നു. അല്ലെങ്കിൽ ഉല്പാദനോപകരണങ്ങൾ (Means of production) പുതുക്കാനും വികസിപ്പിക്കാനും ഉപയോഗിക്കുന്നു. കുറെയൊക്കെ ഭരണച്ചെലവായും എടുക്കുന്നു.

രണ്ടാമതു്, മുതലാളിത്ത വ്യവസ്ഥിതിയിൽ കേന്ദ്രീകൃത ആസൂത്രണം (central planning) ഇല്ലാത്തതു് മൂലം കുഴഞ്ഞുകിടന്നിരുന്ന സാമൂഹ്യ ഉല്പാദനം സോഷ്യലിസത്തിൽ കൂടുതൽ ക്രമീകൃതവും കാര്യക്ഷമവുമായിത്തീരുന്നു.

മൂന്നാമതു്, സോഷ്യലിസ്ററു് വ്യവസ്ഥിതിയിൽ ശാസ്ത്രവും സാങ്കേതിക വിജ്ഞാനവും അനുക്രമം പുരോഗമിക്കുന്നതുകൊണ്ടു് ഉല്പാദനത്തിന്റെ കാര്യക്ഷമതയും അനുദിനം വദ്ധിച്ചുകൊണ്ടിരിക്കുന്നതിന്റെ ഫലമായി തൊഴിലാളിയുടെ ജീവിത നിലവാരം അനുദിനം ഉയർന്നുകൊണ്ടിരിക്കുന്നു.

ഇതാണ് തത്വത്തിൽ സോഷ്യലിസം—മാർക്സും എംഗൽസും ലെനിനും വിഭാവനം ചെയ്ത മാർക്സിസ്റ്റ് സോഷ്യലിസം. പക്ഷേ, ഈ തത്വങ്ങൾ പൂർണമായും പ്രയോഗത്തിൽ വരുത്തുവാൻ യൂറോപ്യൻ സോഷ്യലിസത്തിനു സാധിച്ചില്ല. അതുകൊണ്ട് യൂറോപ്പിലെ സോഷ്യലിസ്റ്റ് വ്യവസ്ഥിതികളിൽ ഉല്പാദന കാര്യക്ഷമത വർദ്ധിക്കുന്നതിനു പകരം ഉല്പാദന രീതി ഭരണകൂട (State) മുതലാളിത്തവും ഉല്പാദനം ഗവണ്മെൻറ് കുത്തകയുമായിത്തീർന്നതിൻെറ ഫലമായി ജീവിതനിലവാരം താഴോട്ട് പോയി വ്യവസ്ഥിതിതന്നെ അധഃപതിച്ചു എന്നാണ് ഇർഫാൻ ഹബീബിൻെറ വാദം. സോവിയററു യൂണിയൻ സാങ്കേതിക വിജ്ഞാനീയത്തിൽ ബഹിരാകാശ മണ്ഡലത്തെ സംബന്ധിച്ചിടത്തോളം വലിയ പുരോഗതിയും വിഭവോല്പാദനോപകരണങ്ങളുടെ സാങ്കേതികാധുനികീകരണത്തിൽ വലിയ പരാജയവുമാണ് നേടിയതു്. അതുകൊണ്ട് ഉല്പാദനം ആദ്യഘട്ടത്തിൽ അത്ഭുതാവഹമാംവിധം തന്നെ അഭിവൃദ്ധി പ്രാപിച്ചിട്ടുണ്ട്. പിന്നീട് താഴോട്ടുപോയതിൻെറ ഫലമായി തൊഴിലാളിയുടെ ജീവിത നിലവാരം ഉയർത്തുവാൻ വേണ്ടത്ര സാധിച്ചില്ല എന്നുള്ളതും പരമാർത്ഥം തന്നെ.

സോഷ്യലിസ്റ്റ് വ്യവസ്ഥിതി അതിനുള്ള പ്രവർത്തന സാമഗ്രികൾ യഥാവിധം ഉപയോഗിക്കാതിരുന്നതുകൊണ്ടാണോ അതിനു് പരാജയമുണ്ടായതു്? അതോ ഉന്നതവും ഉദാത്തവുമായ ഒരു പ്രത്യയശാസ്ത്ര ചിന്താരീതി കാഡറുകളിൽക്കൂടെ തൊഴിലാളിവർഗത്തിനിടയിൽ വളർത്തിയെടുക്കുന്നതു് നിലനിർത്താൻ കഴിയാതെപോയതുകൊണ്ടാണോ ?

ഈ രണ്ട ചോദ്യങ്ങളുടേയും സമാധാനം "അതെ"

എന്നതന്നെയാണ്. യൂറോപ്യൻ സോഷ്യലിസ്റ്റ് വ്യവസ്ഥിതികഠം താഴോട്ടുപോയതിന്ന് ഒന്നോ രണ്ടോ അല്ല, പല കാരണങ്ങളുണ്ടെന്നാണ് എൻെറ അഭിപ്രായം. ആ പല കാരണങ്ങളിൽ ചിലതു് മേൽ സൂചിപ്പിച്ചിട്ടുണ്ടെങ്കിലും ഒരിക്കൽക്കൂടെ എടുത്തുപറയട്ടെ.

1. ഉൽപാദനം നൂറുശതമാനവും ഗവൺമെൻറ് കുത്തകയാകുന്നതു് നല്ലതല്ലെന്നു് അനുഭവംകൊണ്ടു് വ്യക്തമായി. അതുകൊണ്ടു് ഉല്പാദനം സ്വകാര്യസ്വത്തുടമകളുടെ നിയന്ത്രണത്തിന്ന് വിട്ടുകൊടുക്കണമെന്നു് അർത്ഥമാകുന്നില്ല. വ്യത്യസ്ത സഹകരണ സംഘങ്ങഠം വിശ്വാസത്തിൻെറ അടിസ്ഥാനത്തിൽ ഉല്പാദനോപകരണങ്ങഠം വികേന്ദ്രീകൃതമായിട്ടെങ്കിലും കേന്ദ്രീകൃത ആസൂത്രണത്തിൻ കീഴിൽ നിലനിർത്തുന്ന ബഹുമുഖ വ്യവസ്ഥ എന്നതു് അടുത്തകാലത്തു് പലരും ശുപാർശ ചെയ്യുന്നുണ്ടു്. തദ്ദേശീയ സഹകരണസംഘങ്ങളുടെ കയ്യിൽ ഉല്പാദനോപകരണങ്ങഠം ഏല്പിച്ചു കൊടുക്കുന്നതു്അവ മേൽപടി സംഘങ്ങളുടെ സ്വകാര്യസ്വത്തായിത്തീരാൻ വേണ്ടിയല്ല,പ്രത്യുത ട്രസ്ററായിട്ടാണ്. ഒരു തദ്ദേശീയ സഹകരണസംഘം അതിൻെറ ഉല്പാദനോപകരണങ്ങളെ ദുരുപയോഗപ്പെടുത്തിയാൽ അതിനെ നിയന്ത്രിക്കുവാനുള്ള അധികാരം തദ്ദേശീയ പാർട്ടിക്കും കേന്ദ്രാധികാരികഠക്കും ഉണ്ടായിരിക്കണമെന്നു് മാത്രമല്ല, ഓരോ സഹകരണസംഘത്തിനും അവർ ഇന്നതു് ഇത്രമാത്രം ഉല്പാദിപ്പിക്കണമെന്നുള്ള നിർദ്ദേശവും കേന്ദ്ര ആസൂത്രണാധികാരികളിൽനിന്നുതന്നെ വരണം. അതേസമയംതന്നെ ഉല്പാദനം സംബന്ധിച്ച പല തീരുമാനങ്ങളെടുക്കുന്നതിനും ഉൽപാദനോപകരണങ്ങളെ ആധുനികീകരിക്കാനും അവയെ കാര്യക്ഷമമായി ഉപയോഗിക്കുവാനുമുള്ള ചുമതല തദ്ദേശീയ സഹകരണ സംഘത്തിൽ തന്നെ നിക്ഷിപ്തമായിരിക്കണം.

ഇക്കാര്യത്തിൽ സോവിയററു യൂണിയനിൽ 1989-ൽ ആരംഭിച്ച സാമ്പത്തിക പരിഷ്കാരങ്ങൾ വേണ്ടവിധം നിയന്ത്രിക്കുവാൻ ഗോർബച്ചേവ് ഗവൺമെൻറിന് സാധിക്കാതെ പോയതാണ് സോഷ്യലിസത്തിൻെറ പരാജയത്തിൻെറ പ്രധാന കാരണങ്ങളിലൊന്ന്.

ഏതായാലും ഭാവിസോഷ്യലിസത്തിൽ ഉല്പാദനം ഗവൺമെൻറ് കുത്തകയാക്കുന്നത് ഒട്ടും അഭിലഷണീയമല്ലെന്ന് തെളിഞ്ഞുകഴിഞ്ഞു.

## 2. നവവർഗം

മാർഷൽ ടിറേറായോടൊപ്പം യൂഗോസ്ലാവിയയുടെ വൈസ് പ്രസിഡണ്ടായിരുന്നിട്ട് പിന്നീട് ടിറേറാ ജയിലിലിട്ട മിലോവൻ ജിലാസിൻെറ 'നവവർഗം' എന്ന കൃതിയെപ്പററി ഇർഫാൻ ഹബീബ് പ്രതിപാദിക്കുന്നുണ്ട്. 1954-ൽ പുറത്തിറങ്ങിയ ഈ പുസ്തകത്തിൽ പറയുന്നത് മുതലാളി-ജന്മി വർഗങ്ങളെ തകർത്തതിനുശേഷം പാർട്ടിയുടേയും ഗവൺമെൻറിൻേറയും സാരഥ്യം വഹിക്കുന്ന ഉദ്യോഗസ്ഥമേധാവികൾ തൊഴിലാളിവർഗ്ഗത്തെ ചൂഷണം ചെയ്യുകയും അടിച്ചമർത്തുകയും ചെയ്യുന്ന ഒരു പുതിയ ''മർദക വർഗ''മായി ഉദയം ചെയ്തിട്ടുണ്ടെന്നാണ്. ഈ ആശയത്തെ ചൈനായിലെ മൗ സെ ദോങ്ങും തൻെറ സ്വന്തം ഭാഷയിൽ അവതരിപ്പിച്ചു. തൊഴിലാളിവർഗത്തിൻെറ ഒരു ചെറിയ അംശം പാർട്ടിയേയും ഗവൺമെൻറിനേയും നയിക്കുവാൻ വേണ്ടി നിയുക്തരാകുമ്പോൾ അവരുടെ കയ്യിൽ വന്നുചേരുന്ന അധികാരശക്തിയെ അവർ പലപ്പോഴും ഉത്തരവാദിത്വബോധത്തോടെ ജനതാല്പര്യങ്ങൾക്കുവേണ്ടി വിനിയോഗിക്കുന്നില്ല. ഈ ആരോപണത്തിന് കുറെയൊക്കെ അടിസ്ഥാനമുണ്ടെന്നുള്ളത് നമുക്ക് അനുഭവത്തിൽനിന്ന് അറിയാവുന്നതാണ്.

ക്രിസ്ലീയ മതത്തിൽപോലും ആദിയിലേ ഉണ്ടായ ഒരു പ്രശ്നമാണിത്. ഉള്ളവരിൽ നല്ലവരെ തെരഞ്ഞെടുത്തു് ഭരണനേതൃത്വം നല്ലണമെന്നും, അവർ ക്രിസ്തുവിൻെറ രീതിയിൽ സ്വയംപരിത്യാഗ ജീവിതം നയിച്ച്, സ്വന്തം താല്പര്യങ്ങളെ അധികം കണക്കാക്കാതെ, ധനാർജനത്തേയും അധികാരത്തേയുംപററി ചിന്തിക്കാതെ, ജനക്ഷേമത്തിനുവേണ്ടി മാത്രം, പ്രവർത്തിക്കുന്നവരായിരിക്കണമെന്നാണ് ക്രിസ്തുമതത്തിലെ അടിസ്ഥാനതത്വം. ആട്ടിടയന്മാർ ആടുകളെ കൊന്നുതിന്നുന്നവരും ആടുകൾക്കുള്ള ഭക്ഷണം വററ് മുതൽ കുട്ടുന്നവരും ആയിത്തീരുമ്പോൾ ആട്ടിൻ പററം അധോഗതിയിലേക്കു് പോകുന്നുവെന്നാണ് ക്രിസ്തീയാനുശാസനം. പക്ഷേ, പ്രയോഗത്തിൽ ക്രിസ്തുമതത്തിലുണ്ടായ അനുഭവം, നല്ലയാളുകൾപോലും അധികാരത്തിൽ വരുമ്പോൾ അധികാരം ദുരുപയോഗപ്പെടുത്തുന്നു എന്നതാണ്. അതു് അന്നെന്നപോലെ ഇന്നും ഉള്ളതാണ്.

കമ്മ്യൂണിസത്തിലേയും പ്രധാന പ്രശ്നം ഇതുതന്നെ. ഇരുപതു് വർഷങ്ങൾക്കുമുമ്പ് ഞാൻ പി. ഗോവിന്ദപ്പിള്ളയോട് പറഞ്ഞ തത്വമാണിതു്. സ്വയം പരിത്യാഗത്തിലും രക്തസാക്ഷിത്വത്തിലും ഉടലെടുത്ത ക്രിസ്തീയസഭയുടെ നേതൃത്വം ഏതാനും തലമുറകൾക്കുള്ളിൽ സ്വാർഥമോഹികളും അധികാര കാംക്ഷികളും ദ്രവ്യാഗ്രഹികളുമായിത്തീന്നതു് ഒരു ചരിത്രയാഥാർത്ഥ്യമാണ്.

കമ്മ്യൂണിസത്തിൻെറ കേരള ചരിത്രം പരിശോധിക്കുമ്പോഴും ഇതു് കാണുന്നു. എ. കെ. ജി. യെയും ഇ. എം. എസിനെയും സി. അച്യുതമേനോനെയും, എം. എൻ. ഗോവിന്ദൻനായരെയുംപോലുള്ള അനേകംത്യാഗശീലന്മാർ

അതിനു് നേതൃത്വം കൊടുത്തതുകൊണ്ടാണ്, തൊഴിലാളി വർഗത്തിന്റെ മാത്രമല്ല, ഇടത്തരക്കാരിൽ പലരുടെയും സ്നേഹബഹുമാനങ്ങൾ ആർജിക്കുവാനും കേരളത്തിൽ വ്യാപകമായി വികസിക്കുവാനും കമ്മ്യൂണിസത്തിനു് കഴിഞ്ഞതു്. അധികാരത്തിൽ വരുന്ന സമയത്തും ആ ത്യാഗശീലവും സേവന മനഃസ്ഥിതിയും അച്ചടക്കവും അവിടെയുണ്ടായിരുന്നു കുറേനാൾ അധികാരം ജനസമ്മതിയോടെ കയ്യിൽ വച്ചിരുന്നശേഷം കേന്ദ്രഗവൺമെൻറും അതിനു് പിറകിലുള്ള സ്വകാര്യ താല്പര്യങ്ങളും ഒന്നുചേർന്ന് ആ ജനായത്ത ഗവൺമെൻറിനെ ജനായത്ത ഭരണത്തിനു് ചേരാത്ത വിധത്തിൽ അടിച്ചിറക്കി. അതു് കഴിഞ്ഞു് വീണ്ടും ജനങ്ങൾ ജനായത്ത രീതിയിൽ തന്നെ ഇടതുപക്ഷത്തെ അധികാരത്തിൽ കൊണ്ടുവന്നു. ഇന്നു് ആ പൊതുജനപിന്തുണയ്ക്കു് കാര്യമായ ക്ഷതം ഭവിച്ചിട്ടുണ്ടെങ്കിൽ അതിനുള്ള പ്രധാന കാരണം കാഡറുകളുടെ ബലഹീനതയാണെന്നതിനെക്കുറിച്ച് എനിക്കു് സംശയമില്ല.

സോവിയററ് യൂണിയനിലും സംഭവിച്ചതു് ഇതു തന്നെ. കേരളത്തിന്റെ നൂറിരട്ടി ഉല്പാദനമുള്ള ഭീമമായ ഒരു രാഷ്ട്രശക്തിയാണ് സി. പി. എസ്. യു. കാഡറുകളുടെ കയ്യിൽ കിട്ടിയതു്. ആ കാഡറുകളുടെ അക്ഷീണയത്നം മൂലമാണ് രണ്ടുമൂന്നു വലിയ കാര്യങ്ങൾ സോവിയററു യൂണിയനു് സാധിച്ചതു്. ഒന്നാമതു് ജനക്ഷേമത്തിനുവേണ്ടിയുള്ള "പൂർണ തൊഴിലുള്ള" ഒരു സാമൂഹ്യസാമ്പത്തിക രാഷ്ട്രീയ വ്യവസ്ഥിതി കെട്ടിപ്പടുത്തു. രണ്ടാമതു്, ഫാസിസവുമായുള്ള സംഘർഷത്തിൽ വിജയം പ്രാപിച്ച് സ്വന്തം സ്വാതന്ത്ര്യം സംരക്ഷിക്കുക മാത്രമല്ല, പാശ്ചാത്യ രാജ്യങ്ങളുടെ സ്വാതന്ത്ര്യം കൂടെ സംരക്ഷിക്കുവാൻ സഹായിച്ചു. മൂന്നാമതു്, ഒന്നാംകിടയിലുള്ള ശാസ്ത്രസാങ്കേതിക വിജ്ഞാ

നിയമത്തിൽ അധിഷ്ഠിതമായിട്ടുള്ള, ഒരു ഉഗ്രൻ വ്യാവസായിക വ്യവസ്ഥിതി കെട്ടിപ്പടുത്തു. ശ്രമത്തിന്റെ അധികഭാഗവും ആയുധനിർമ്മാണത്തിലും ബഹിരാകാശ ഗവേഷണത്തിലും, ചെറിയഭാഗം മാത്രം ഉപഭോക്താക്കൾക്കാവശ്യമായ വിഭവോല്പാദനത്തിലും ചെലവഴിച്ചു എന്ന വിമർശനം കണക്കിലെടുത്തുകൊണ്ടുതന്നെ, സാർ ചക്രവർത്തിയുടെ കാലത്തുണ്ടായ വ്യാവസായിക പുരോഗതിയുമായി താരതമ്യ വിവേചനം ചെയ്യുമ്പോൾ, വ്യാവസായിക തലത്തിൽ വലിയ ഒരു നേട്ടം തന്നെയായിരുന്നു അതു്. കാർഷികതലത്തിലും സേവനതലത്തിലും അത്രയുംതന്നെ വിജയമുണ്ടായില്ല എന്നതു് സത്യം തന്നെ.

പക്ഷേ ഇതിനെല്ലാം നേതൃത്വം കൊടുത്ത കമ്മ്യൂണിസ്റ്റ് കാഡറുകൾക്ക് ആദ്യമുണ്ടായിരുന്ന ത്യാഗശീലവും ശിക്ഷണബോധവും പിന്നീട് ഇല്ലാതാകാൻ തുടങ്ങി. അതോടുകൂടെത്തന്നെ പരസ്പരം ചാരവൃത്തിയും കൂടെ സ്റ്റാലിന്റെ കാലത്തു് വർദ്ധിച്ചതിന്റെ ഫലമായി മാനുഷികബന്ധങ്ങളും പരസ്പര വിശ്വാസവും ധാർമിക ബോധവും ശിഥിലമാകാൻ തുടങ്ങി. യൂറോപ്പിൽ സോഷ്യലിസം തകരാനുള്ള മൗലിക കാരണം ഇതു് തന്നെയായിരുന്നു.

കാഡറുകളുടെ മാനുഷിക ബന്ധങ്ങളും ധാർമ്മിക ബോധവും നിലനിർത്തിക്കൊണ്ടു പോകാൻ നിയമങ്ങൾ കൊണ്ടുമാത്രം സാധിക്കുകയില്ല. ധീരോദാത്തതയും അമാനുഷിക ത്യാഗശീലവുമുള്ള നേതാക്കളിൽ നിന്നു് ആവേശം ഉൾക്കൊണ്ടു് ജീവിക്കുവാൻ കാഡറുകൾക്കും പാർട്ടി മെമ്പർമാർക്കും ജനങ്ങൾക്കും സാധിക്കണം. ജനമധ്യത്തിലും പാർട്ടിയിലുമുള്ള പ്രത്യയശാസ്ത്ര പ്രബോധനം ഉയർന്ന

നിലവാരത്തിലുള്ളതായിരിക്കണം. ഇതിലുള്ള പരാജയമാണ് സോവിയററ് യൂണിയനിലെന്നപോലെ കേരളത്തിലും കാണുന്നത്.

3. യൂറോപ്യൻ സോഷ്യലിസ്റ്റ് വ്യവസ്ഥിതി തകരാൻ കാരണമായതിന്റെ മററു കാരണങ്ങൾ ദീർഘമായി പ്രതിപാദിക്കുവാൻ ഇവിടെ സൗകര്യമില്ലാത്തതുകൊണ്ട് ചില കുറിപ്പുകൾ മാത്രം താഴെ കൊടുക്കുന്നു.

മൂന്നാമത്തെ പ്രധാന പ്രശ്നം ഉല്പാദന ഘടനയുടെ വൈകല്യങ്ങൾ തന്നെ. അമിത കേന്ദ്രീകരണം അവയിൽ സുപ്രധാനമാണ്. മുമ്പ് സൂചിപ്പിച്ചതുപോലെ കേന്ദ്രത്തിൽ നിന്ന് സാമാന്യമായി ആസൂത്രണം ചെയ്യുന്നതും എന്നാൽ ഉല്പാദനോപകരണങ്ങളുടെ ഉടമയും കൈകാര്യവും വികേന്ദ്രീകരിച്ച് തദ്ദേശീയമാക്കുന്നതുമായ ഒരു ഉല്പാദന രീതി തക്കസമയത്ത് നടപ്പിലാക്കുവാൻ അവർക്ക് കഴിഞ്ഞിരുന്നെങ്കിൽ 1989 മുതലുണ്ടായ സംഭവവികാസത്തെ കുറെയൊക്കെ ഒഴിവാക്കാമായിരുന്നു.

സ്വതന്ത്ര ഗവേഷണ സാധ്യതയില്ലാതായപ്പോൾ ശാസ്ത്രവും സാങ്കേതിക വിജ്ഞാനീയവും വേണ്ടവിധത്തിൽ വികസിച്ചില്ല. സോഷ്യലിസ്റ്റ് മനുഷ്യനിൽ കാണേണ്ടുന്ന ബൗദ്ധികവും സാംസ്കാരികവുമായ സർഗാത്മകത അവിടെ നശിക്കുവാൻ തുടങ്ങിയിട്ട് അരനൂററാണ്ടായി. പരാജയത്തിന്റെ മൗലികകാരണം ഇതുതന്നെ.

4. നാലാമത്, സാമ്പത്തിക പരിഷ്കാരങ്ങൾ ഗോർബച്ചേവിന്റെയും പോളിററ് ബ്യൂറോയുടേയും നേതൃത്വത്തിൽ നടപ്പിലാക്കുവാൻ തുടങ്ങിയ സമയത്ത്, സാമ്പത്തികവും സാമൂഹ്യവും മാനുഷികവുമായ എല്ലാ ഘടകങ്ങ

ളെയും കണക്കിലെടുക്കാതെ, പെരിസ്ട്രോയിക്ക, ഗ്ലാസ്നസ്റ്റ് എന്നീ മുദ്രാവാക്യങ്ങൾ മാത്രം വെച്ചുകൊണ്ടുള്ള ഒരു ഉപരിപ്ലവമായ ചിന്താഗതിയുടെ അടിസ്ഥാനത്തിൽ, വേണ്ടത്ര പഠനവും ആസൂത്രണവും കൂടാതെ സ്വകാര്യവല്ക്കരണത്തിനും കമ്പോളവൽക്കരണത്തിനുംവേണ്ടി എടുത്തുചാടി എന്നതിനുള്ള പ്രധാന ഉത്തരവാദിത്വം ഗോർബച്ചേവിനും പോളിററ് ബ്യൂറോയ്ക്കും തന്നെ. 1989-ന് ആറുവർഷങ്ങൾക്ക് മുൻപ് ചൈനയിൽ ആരംഭിച്ച സാമ്പത്തിക പരിഷ്കാരങ്ങളുടെ വിജയവും പരാജയവും ഒന്ന് വിലയിരുത്തിയിട്ട് മുൻപോട്ടുപോകുന്നതല്ലേ നല്ലതെന്ന് അന്നു ഞാൻ സോവിയററു കമ്മ്യൂണിസ്റ്റ് പാർട്ടിയിലെ ഒരു പ്രധാന പ്രവർത്തകനോട്ട് നിർദേശിച്ചപ്പോൾ എനിക്ക് കിട്ടിയ സമാധാനം അന്നെന്നെ വളരെയധികം വേദനിപ്പിച്ചു വെള്ളക്കാരിൽ പലർക്കുമുള്ള വർണചിന്തയാണ് ഞാൻ ആ മറുപടിയിൽ പ്രതിഫലിച്ചുകണ്ടത്. "ചൈനക്കാരിൽ നിന്ന് റഷ്യക്കാർ പഠിക്കേണ്ടകാലം വന്നോ?" എന്ന അർത്ഥത്തിലായിരുന്നു ആ മറുപടി.

സ്വന്തമായി ചിന്തിക്കുവാനുള്ള കഴിവ് റഷ്യക്കാർക്ക് കുറെയേറെ നഷ്ടപ്പെട്ടു കഴിഞ്ഞിരുന്നു എന്നുള്ളത് ഗോർബച്ചേവ് പോലും സമ്മതിക്കുന്ന ഒരു കാര്യമായിരുന്നു. മുതലാളിത്ത വ്യവസ്ഥിതി വീണ്ടും നടപ്പിൽ വരുമ്പോൾ സോവിയററുയൂണിയൻെറ പ്രശ്നങ്ങളൊക്കെ തീർന്ന് അതു പാശ്ചാത്യ രാജ്യങ്ങളെപ്പോലെയായിത്തീർന്നുകൊള്ളുമെന്ന ഒരു മിഥ്യാമോഹം ഗോർബച്ചേവിനില്ലായിരുന്നെങ്കിലും സോവിയററു യൂണിയനിൽ പലർക്കും ഉണ്ടായിരുന്നു എന്നുള്ളത് എനിക്ക് നേരിട്ടറിയാവുന്ന കാര്യമാണ്.

പാശ്ചാത്യ രാജ്യങ്ങളെ അനുകരിക്കുവാനും, മററു രാജ്യങ്ങളിൽ നിന്നോ സാമ്പത്തിക വ്യവസ്ഥിതികളിൽ നിന്നോ ഒന്നും പഠിക്കാതിരിക്കുന്നതിനുമുള്ള ബോധം പലർക്കുമുണ്ടായിരുന്നതുകൊണ്ടാണ് യൂറോപ്യൻ സോഷ്യലിസം ഇത്രപെട്ടെന്ന് തകർന്നത് എന്നെനിക്ക് തോന്നുന്നു.

5. അഞ്ചാമതായി ഞാൻ കണ്ടത് യൂറോപ്യൻ സോഷ്യലിസത്തിൽ ഉപഭോക്തൃ ചിന്തമാത്രമല്ല "കമ്മോഡിററി ഫെററിഷിസം" (ചരക്കാരാധന) എന്നു മാർക്സ് വിശേഷിപ്പിച്ച വിഭവോപഭോഗത്തെ ദൈവമാക്കുന്ന ചിന്താരീതിയും വളരെ നാളായി കടന്നുകൂടിയതാണ്. ആവശ്യമുള്ള സാധനങ്ങൾ ഒരു നിയന്ത്രണവും കൂടാതെ കടയിൽ വേണ്ടുവോളം ലഭിക്കുന്നതാണ് മനുഷ്യൻെറ ജീവിത ലക്ഷ്യമെന്ന ചിന്താരീതിയാണിത്. സോഷ്യലിസത്തിൻെറ മൗലികാടിസ്ഥാനം മനുഷ്യരാശിയുടെ ശാരീരികവും മാനസികവും സാംസ്കാരികവുമായ എല്ലാ യഥാർത്ഥ ആവശ്യങ്ങളും കഴിയുന്നത്ര നിവർത്തിക്കുവാൻ അവസരം നല്കുന്നതാണ്. മനുഷ്യൻെറ മൗലികാവശ്യം വിഭവങ്ങൾ ധാരാളമുണ്ടാക്കി അവയെ അനുഭവിക്കുന്നതാണെന്ന ചിന്ത ഇതിന് കടകവിരുദ്ധമാണ്. ഈ വിഭവോപഭോഗത്തിനുള്ള അത്യാഗ്രഹവും വ്യഗ്രതയും സോവിയററ് യൂണിയനെ നാശത്തിലേയ്ക്ക് നയിക്കും എന്നുള്ള എൻെറ അഭിപ്രായം, റഷ്യൻ ഓർത്തഡോക്സ് സഭയുടെ സഹസ്രാബ്ദി പ്രമാണിച്ച് ബോൾഷോയി തീയേററിൽ കൂടിയ 1988-ലെ സമ്മേളനത്തിൽ ഞാൻ പരസ്യമായി തന്നെ അവതരിപ്പിച്ചതാണ്. റയിസ്സാ ഗോർബച്ചേവും സോവിയററ് കമ്മ്യൂണിസ്റ്റ് പാർട്ടിയിലെ നേതാക്കന്മാരുടെ ഒരു വലിയ സംഘവും സംബന്ധിച്ച ഒരു പൊതു യോഗമായിരുന്നു അത്.

മുതലാളിത്ത വ്യവസ്ഥിതിയുമായുള്ള സമ്പർക്കം വർദ്ധിപ്പിച്ചതോടുകൂടിയാണ് "ചരക്കാരാധന" സോവിയററ്നഗരങ്ങളിൽവ്യാപകമായി വികസിക്കവാൻതുടങ്ങിയതു്. അതിനെതിരെ വ്യാപകമായിത്തന്നെ ഒരു പ്രത്യയശാസ്ത്രാധിഷ്ഠിത സമരം നടപ്പിൽ വരുത്താൻ സോവിയററ് കമ്യൂണിസ്റ്റ് പാർട്ടിക്ക് സാധിക്കാതിരുന്നതു് യൂറോപ്യൻ സോഷ്യലിസത്തിന്റെ പരാജയത്തിനു് പ്രധാന കാരണങ്ങളിലൊന്നായിത്തീർന്നു.

6. ആറാമത്, സോവിയററ് നേതാക്കന്മാർ പാശ്ചാത്യ നേതാക്കന്മാരോടു് അമിതമായ വിശ്വാസബന്ധം സ്ഥാപിച്ചു പുലർത്തി എന്നു് മാത്രമല്ല, സോവിയററ് യൂണിയൻ നേരിട്ട സാമ്പത്തിക പ്രതിസന്ധിയിൽ നിന്നു പാശ്ചാത്യസാമ്പത്തിക വ്യവസ്ഥിതിക്ക മാത്രമേ അതിനെ രക്ഷിക്കാനാവൂ എന്ന അന്ധവിശ്വാസവും അവർ വച്ചു പുലർത്തുകയും ചെയ്തുവെന്നുള്ളതാണ്.

റെയ്ക്കാവിക്കിൽ റേഗനും ഗോർബച്ചേവും കൂടി ക്കണ്ടപ്പോറം ആരംഭിച്ച ഈ വിശ്വാസബന്ധം പിന്നീട് ഗോർബച്ചേവിന്റെ നേതൃത്വത്തിൽ വളരെ പ്രബലപ്പെട്ടു. റേഗനെയും ബുഷിനെയും താച്ചറിനെയും മാർപ്പാപ്പയെയും ഗോർബച്ചേവ് പൂർണമായി വിശ്വസിച്ച് അവരുടെ അഭിനന്ദനം നേടുന്നതിനുള്ള സാമ്പത്തിക പരിഷ്കാരങ്ങറം നടപ്പിൽ വരുത്താൻ ഒരുമ്പെട്ടു. അക്കാര്യത്തിൽ പോളിററ് ബ്യൂറോയിലെ യാക്കോവ്ലെവും ഷെവർദ്നാഡ്സേയും മററും ഗോർബച്ചേവിനു് കൂട്ടുനിന്നു.

പാശ്ചാത്യരെ വളരെയധികം അഭിനന്ദിക്കുകയും അതേസമയം തന്നെ അവരെ ഒട്ടും വിശ്വസിക്കാതിരിക്ക കയും ചെയ്തിരുന്ന ആന്ദ്രേ ഗ്രോമിക്കോവിന്റെ നയത്തെ അവർ പിന്തിരിപ്പനെന്നു് ലേബലടിച്ച് താഴെക്കളഞ്ഞു.

മുതലാളിത്ത വ്യവസ്ഥിതിക്കാവശ്യമായ സാമ്പത്തിക പരിഷ്കാരങ്ങൾ നടപ്പിൽ വരുത്തിയാൽ അളവില്ലാതെ സാമ്പത്തിക സഹായം നല്കി പാശ്ചാത്യർ സോവിയററ് വ്യവസ്ഥിതിയെ രക്ഷിച്ചുകൊള്ളുമെന്നുള്ള വ്യാമോഹം സോവിയററ് യൂണിയനെ അപകടത്തിൽ ചാടിച്ചു. ഭാരതത്തിനും അതേ അബദ്ധമല്ലേ ഇപ്പോൾ സംഭവിച്ചുകൊണ്ടിരിക്കുന്നതെന്ന് ഭാരതീയർ അവധാനപൂർവം ചിന്തിക്കുന്നതു് നല്ലതായിരിക്കും.

ഭാരതീയരെപ്പോലെ സോവിയററ് യൂണിയനും "N. O. A" (No other alternative) ചിന്താക്കുഴപ്പത്തിൽ വീണു. ഭാരതത്തിന്റെ സാമ്പത്തിക പ്രതിസന്ധിയിൽ, ഭാരതീയർക്കാവശ്യമായ ഉല്പന്നങ്ങളുണ്ടാക്കി തദ്ദേശീയ കമ്പോളത്തെ ആസ്പദമാക്കിയുള്ള സാമ്പത്തിക ശക്തിയാർജിക്കുന്നതിനു് പകരം കയററുമതിയിൽ അധിഷ്ഠിതമായ, വിദേശ മുതൽമുടക്കിനെ ആശ്രയിക്കുന്ന, ഒരു സാമ്പത്തിക പന്ഥാവിനെയാണ് നരസിംഹറാവുവിന്റേയും മൻമോഹൻസിംഗിന്റേയും നേതൃത്വത്തിൽ ഭാരതം തെരഞ്ഞെടുത്തത്. അങ്ങനെ നമ്മുടെ സാമ്പത്തിക, സാമൂഹിക, രാഷ്ട്രീയ സ്വാതന്ത്ര്യങ്ങൾ പണയം വെച്ച് തല്ക്കാലം പ്രശ്നം പരിഹരിച്ചു എന്നു വിചാരിക്കാമെങ്കിലും 'കടപ്പത്തായ'ത്തിൽ ചാടിക്കഴിഞ്ഞിരിക്കുന്ന ഭാരതത്തിന്റെ ഭാവിയെന്താണെന്ന് ഏകദേശം ചിന്തിക്കുവാൻ ഇപ്പോൾത്തന്നെ നമുക്ക് കഴിയും.

ലോകബാങ്കിന്റേയും അന്താരാഷ്ട്ര സാമ്പത്തിക നിധി (IMF) യുടേയും മററ് വിദേശ സ്വകാര്യ മുതലിന്റെയും തണലിൽ രക്ഷപ്പെടുവാനുള്ള കുറുക്കുവഴിയിലേയ്ക്ക് സോവിയററ് യൂണിയൻ എടുത്തു ചാടി. ചൈനയും നിയന്ത്രിതമായിട്ടെങ്കിലും ആ വഴിയിലേയ്ക്കാണ്

ലക്ഷ്യം വയ്ക്കുന്നതെന്നു തോന്നുന്നു. അങ്ങനെയെങ്കിൽ യൂറോപ്പിലെപ്പോലെ ഏഷ്യയിലും സോഷ്യലിസം തകരുവാനാണ് സാധ്യത.

7. കമ്മ്യൂണിസത്തെ തകർക്കുവാനുള്ള ഒരു ആഗോളപദ്ധതി ലോകമുതലാളിത്ത വ്യവസ്ഥിതി പണ്ടേ ആസൂത്രണം ചെയ്തിരുന്നതും അപ്പഴപ്പോൾ പുതുക്കിക്കൊണ്ടിരുന്നതുമാണ്. ജർമനിയെ പണ്ട് (1918-ൽ) തകർത്തതുപോലെ ജപ്പാനെയും തകർക്കുവാനുള്ള ഉദ്യമത്തിന്റെ മധ്യത്തിലാണ് ഒന്നാം ലോകമഹായുദ്ധത്തിന്റെ അവസാനത്തിന് മുൻപ് തന്നെ (1917-ൽ) മുതലാളിത്തത്തിന്റെ ജന്മശത്രുവായ സോവിയററ് യൂണിയൻ ഉടലെടുത്തത്. സോവിയററ് യൂണിയന്റെ കയ്യിൽ അണുായുധങ്ങൾ കൂടെ വന്നുചേർന്നതോടെ അതിനെ തകർക്കുന്നത് സങ്കീർണവും ദുസ്സാധ്യവുമായിത്തീർന്നു.

എന്നാൽ 1945–നു ശേഷമുള്ള പാശ്ചാത്യ മുതലാളിത്ത ചിന്താഗതിയിൽ കമ്യൂണിസത്തെ തകർക്കുക മാത്രമല്ല, പുതിയതായി സാമ്രാജ്യ ശക്തികളിൽ നിന്ന് രാഷ്ട്രീയ സ്വാതന്ത്ര്യം പ്രാപിച്ച രാഷ്ട്രങ്ങൾ കമ്യൂണിസത്തിന്റേയും വിപ്ലവത്തിന്റേയും മാർഗത്തിൽ ചരിക്കാതിരിക്കാൻ "ഡവലപ്മെൻറ് ഐഡിയോളജി" എന്ന വികസന പ്രത്യയശാസ്ത്രം സോഷ്യലിസത്തിനു മറുമരുന്നായി ഉന്നത തലങ്ങളിൽ (1945-ലെ ട്രൂമാൻ ഡോക്ട്രീനിലെ ഒരു പ്രധാന ആശയമായിരുന്നു ഇതു്) ആവിഷ്കരിച്ച് ഹാർവോർഡ്, എം. ഐ ററി മുതലായി മുതലാളിത്ത വ്യവസ്ഥിതിയുടെ പ്രഗത്ഭ വിദ്യാലയങ്ങളിൽ കൂടെ അവതരിപ്പിച്ച് വികസ്വര രാജ്യങ്ങളിലെ ബുദ്ധിജീവികളിൽ അടിച്ചേൽപിച്ചതു് ആ വ്യവസ്ഥിതിയുടെ വലിയ ഒരു വിജയം തന്നെയായിരുന്നു. ആ പ്രത്യയ

ശാസ്ത്രത്തിലേയ്ക്കാണ് സോവിയററ് യൂണിയനും കറെയൊക്കെ ചൈനയും വീണത്. ഈ വികസന പ്രത്യയ ശാസ്ത്രത്തിൻെറ ഒരു സമൂല പഠനത്തിന് ഇന്ത്യയിലെ ഇടതുപക്ഷക്കാർക്ക് ഇന്നും സാധിക്കന്നില്ലെന്ന് തോന്നുന്നു.

എന്നാൽ, കമ്യൂണിസത്തെ തകർക്കുന്നതിന് പ്രത്യയശാസ്ത്രം മാത്രമല്ല യുദ്ധസാമഗ്രിയായി മുതലാളിത്തം ഉപയോഗിച്ചത്. ജോർജ് ബുഷ് സി. ഐ. എ. മേധാവിയായിരുന്ന കാലത്ത് വികസിപ്പിച്ച "അസ്ഥിരീകരണ സൂത്രങ്ങൾ" (Dirty tricks of de-stabilisation) എല്ലാ രാജ്യങ്ങളിലും പ്രയോഗിക്കുവാൻ തുടങ്ങി. അദ്ദേഹം വൈസ് പ്രസിഡണ്ടായ സമയത്ത് റേഗൻെറ വലിയ അറിവൊന്നും കൂടാതെയും സി. ഐ. എ. യെ കററം ചുമത്താത്തവിധത്തിലും അന്യരാജ്യങ്ങളെ അട്ടിമറിക്കുവാനുള്ള ഒരു വലിയ പ്രസ്ഥാനം നടപ്പിൽ വന്നു. അതിനുള്ള പണം കോൺഗ്രസും സെനററും കൂടെ പല വിധമായ സംഘടനകളെ ഏല്പിച്ചു. ഓരോ രാജ്യത്തുമുള്ള ബുദ്ധിജീവികളെ പണംകൊണ്ടും മററ് ആനുകൂല്യങ്ങൾ കൊണ്ടും കയ്യിലെടുത്ത്, അവരെ ഉപയോഗിച്ച് വർഗീയ-വംശീയ സംഘർഷങ്ങൾ (Communal conflict, ethnic conflict) തൊടുത്തുവിട്ടും ആശയക്കുഴപ്പങ്ങൾ മററുവിധത്തിൽ സൃഷ്ടിച്ചുമാണ് ഈ അട്ടിമറി പ്രസ്ഥാനം ഇന്ന് നടന്നുകൊണ്ടിരിക്കുന്നത്.

1989-ലെ പോളിഷ് തെരഞ്ഞെടുപ്പായിരുന്നല്ലോ സോഷ്യലിസത്തിൻെറ പരാജയ സംഭവ പരമ്പരകളുടെ നാന്ദി. ജറുസൽസ്കിയുടെ പോളിഷ് വർക്കേഴ്സ് പാർട്ടിയെ തോല്പിച്ച് ലെഖ് വലേസയുടെ സോളിഡാരിററി എന്ന ട്രേഡ് യൂണിയൻ ഫെഡറേഷനെ

ഒരു രാഷ്ട്രീയ പാർട്ടിയായി സംഘടിപ്പിച്ച് വിജയം നേടിയത്, (1) ജോൺപോൾ മാർപ്പാപ്പ, (2) ഈ തിരഞ്ഞെടുപ്പിന്റെ സാമ്പത്തിക ഭാരം വഹിക്കുന്നതിന് വേണ്ടി അമേരിക്കൻ കോൺഗ്രസ്സും സെനറ്റുംകൂടി ബഡ്ജറ്റനുവദിച്ച് സൃഷ്ടിച്ച നാഷണൽ ഫൗണ്ടേഷൻ ഫോർ ഡെമോക്രസി, (3) അമേരിക്കയിലെ പോളിഷ് തൊഴിലാളികളുടെ നേതൃത്വത്തിൽ അമേരിക്കൻ ട്രേഡ്‌യൂണിയനുകൾ എന്നീ മൂന്നു ഘടകങ്ങളുടെ സംയുക്ത പ്രയത്നഫലമായിരുന്നു. ഇതിന്റെ രണ്ടും മൂന്നും ഘടകങ്ങളുടെ പ്രവർത്തന വിവരണം ഭാരതത്തിലെ 'ഹിന്ദുസ്ഥാൻ ടൈംസ്' തുടങ്ങിയ പത്രങ്ങളിൽ അന്നുതന്നെ വന്നത് ഇന്നും ഞാൻ ഓർക്കുന്നു. മാർപ്പാപ്പായുടെ നേതൃത്വത്തെപ്പറ്റി ഗോർബച്ചേവ് തന്നെ, സ്ഥാനത്ത് നിന്ന് വീണ ശേഷം ഇറ്റാലിയൻ പത്രങ്ങളിൽ എഴുതിയിരുന്നല്ലോ. അദ്ദേഹം എഴുതാതിരുന്ന ഒരു കാര്യം എനിക്കറിയാം. ഗോർബച്ചേവ് വത്തിക്കാനിൽ ചെന്ന് മാർപ്പാപ്പായ്ക്ക് ഒരുറപ്പ് കൊടുത്തു. പോളണ്ടിലെ പൊതുതെരഞ്ഞെടുപ്പിൽ ഭരണകക്ഷി തോല്ക്കാൻ തുടങ്ങുമ്പോൾ സോവിയറ്റ് സൈനിക ശക്തി പ്രയോഗിക്കുകയില്ലെന്ന് മാത്രമല്ല, സോളിഡാരിറ്റിക്കെതിരെ പോളണ്ടിന്റെ സൈനിക ശക്തിപോലും പ്രയോഗിക്കുകയില്ല എന്ന ഉറപ്പായിരുന്നു അത്. പോളണ്ടിലെ ജറുസൽസ്കിയോട് ആലോചിച്ചശേഷം കൊടുത്ത ഉറപ്പായിരുന്നു അത്. ആ ഉറപ്പ് കിട്ടിയതിന് ശേഷമാണ് ലെഖ്‌വലേസയോട് "അങ്ങേയറ്റം വരെ പൊയ്ക്കൊള്ളൂ" എന്ന നിർദേശം പോളണ്ടുകാരനായ മാർപ്പാപ്പ നല്കിയത്.

യാതൊരു രാഷ്ട്രീയപരിചയവുമില്ലാത്ത സോളിഡാരിറ്റിക്ക് ആവശ്യമായ എല്ലാ സഹായങ്ങളും അമേരിക്കയിൽ നിന്നും വത്തിക്കാനിൽ നിന്നും ലഭിച്ചു തെര

ഞെടുപ്പിനുള്ള പോസ്റ്ററുകൾ അടിക്കുവാനുള്ള പ്രിൻറിങ്ങ് പ്രസ്, കടലാസ്, മഷി, കംപ്യൂട്ടറുകൾ ഇവയെല്ലാം അമേരിക്കയിൽ നിന്ന് വിമാനത്തിൽ ഇറക്കുമതി ചെയ്യുകയായിരുന്നു. ധനക്ഷാമം സോളിഡാരിററിക്ക് അനുഭവിക്കേണ്ടി വന്നതേയില്ല. പോളിഷ് നിയമം ലംഘിക്കുന്നതിന് പിഴയൊടുക്കേണ്ടി വന്നാൽ അതുകൂടെ അമേരിക്കയിൽ നിന്ന് കൊടുത്തുകൊള്ളാമെന്ന് ഉറപ്പു നല്കിയിരുന്നു. ലോകചരിത്രത്തിൽ തികച്ചും വിദേശ രാജ്യത്തു നിന്ന് സംഘടിപ്പിക്കുന്ന ഒരു തെരഞ്ഞെടുപ്പു പ്രചാരണം ഇതുപോലെ ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല.

ലെഖ് വലേസയുടെ വിജയം 1989 ആഗസ്റ്റിൽ ഉണ്ടായി. ഒട്ടും താമസിയാതെ ചെക്കോസ്ലോവാക്കിയയിലും ഹംഗറിയിലും അതേ അനുഭവം ഉണ്ടായി. ഡിസംബറിനു മുൻപ് ബൾഗേറിയയിലും റൊമാനിയയിലും ഗവൺമെൻറുകൾ വീണു. ബെർലിൻ മതിൽ താഴെ വീണു. ചൈനയിൽ മാത്രം ടിയാനെൻമെൻ വിദ്യാർത്ഥി സമരം അഴിച്ചുവിട്ട് ഗവൺമെൻറിനെ താഴെ വീഴിക്കാനുള്ള ഉദ്യമം നടന്നില്ല. സോവിയററ് യൂണിയനിലും കമ്യൂണിസ്റ്റ് ഗവൺമെൻറ് താഴെ വീണു.

വളരെ സംഘടിതവും ആസൂത്രിതവുമായ ഒരു പ്രവർത്തന പരിപാടിയുടെ വിജയമായിരുന്നു യൂറോപ്യൻ സോഷ്യലിസത്തിൻെറ പതനം. തല്ക്കാലം വിജയം മുതലാളിത്ത വ്യവസ്ഥിതിക്ക് തന്നെ.

പക്ഷേ അതിനകത്തെ പാകപ്പിഴകളും ക്രമക്കേടുകളും കൊണ്ട് ആ മുതലാളിത്തവ്യവസ്ഥിതിയുടെ തകർന്നു താഴെ വീഴുന്ന സമയം വളരെ വിദൂരമല്ല. ആ പതനം വളരെ ഭയങ്കരംതന്നെയായിരിക്കും. മുതലാളിയും തൊഴിലാളിയും ഒരുപോലെ കഷ്ടപ്പെടും. ആ കഷ്ടപ്പാടിൽ കൂടെ ഒരു പുതിയ ചിന്താരീതിയും ജീവിതരീതിയും ഉദിച്ചുയരുമോ ?

(മാർക്സിസ്റ്റ് സംവാദം, ആഗസ്റ്റ്–ഒക്ടോബർ 1994)



# മാർക്സിസം, മതനിരപേക്ഷത, മതം:

## ചില പുതുപരാമർശങ്ങൾ

പ്രഗത്ഭമതികളായ എന്റെ സുഹൃത്തുക്കൾ ഇ. എം. എസ്.,പി. ഗോവിന്ദപ്പിള്ള തുടങ്ങിയവർ ദേശാഭിമാനിയുടെയും, ചിന്തയുടെയും ഫ്രണ്ട്‌ലൈനിന്റെയും പംക്തികളിൽ എന്റെ കോഴിക്കോട്ടെ സെമിനാർ പ്രബന്ധത്തെക്കുറിച്ച് (നമുക്കാവശ്യം സർവമത സംഗ്രാഹിയായ ഒരു വിശ്വനാഗരികത) എഴുതിയ ലേഖനങ്ങളെക്കുറിച്ച് പൂർണ്ണമായ ഒരു പ്രതികരണം എഴുതാൻ എന്റെ ഇന്നത്തെ ആരോഗ്യനില അനുവദിക്കുന്നില്ല. അതിനാവശ്യമായ റഫറൻസ് കൃതികളെല്ലാം കണ്ടെടുക്കാൻ ഇപ്പോൾ എനിക്ക് കഴിയുന്നുമില്ല. എന്റെ പ്രവർത്തനക്ഷമമായ ഒരു കൈ ബാക്കി ഉള്ളതുകൊണ്ടാണ് ഞാൻ ഈ വരികൾ കമ്പ്യൂട്ടറിൽ രേഖപ്പെടുത്തുന്നത്.

ഈ കാലിക പ്രസിദ്ധീകരണങ്ങളിൽ എന്റെ വാദ മുഖങ്ങളെ നേരിടാൻ ഇത്രയേറെ പംക്തികൾ ചെലവഴിച്ച തിനും എന്റെ വാദമുഖങ്ങളെ ഗൗരവപൂർവം പരിഗണിച്ച തിനും മാത്രമല്ല എനിക്കവരോട് കൃതജ്ഞത ഉള്ളത്. ഈ വാദ വിവാദങ്ങളിലെല്ലാം അവരെന്നോട് പ്രകടിപ്പിച്ച അങ്ങേയററത്തെ ബഹുമാനാദരങ്ങൾക്കും ഞാൻ കൃതജ്ഞത രേഖപ്പെടുത്തുന്നു. എന്റെ വ്യക്തിപരമായ മതവിശ്വാസ ത്തെക്കുറിച്ച് സ്വന്തമായ കാഴ്ചപ്പാടിലൂടെ വിലയിരുത്തൽ നടത്താൻ ഇ. എം. എസ് ഒരു പൂർണ ലേഖനംപോലും എഴുതുകയുണ്ടായി. പി. ഗോവിന്ദപ്പിള്ളയാകട്ടെ ഞാൻ അർഹിക്കുന്നതിലേറെ ആദരവോടെ എന്റെ അറിവി നെയും നേട്ടങ്ങളെയും കുറിച്ച് വിലയിരുത്തുകയും അദ്ദേഹ ത്തിനെന്നോടുള്ള ബൗദ്ധികമായ കടപ്പാടുകളെ അതിശ യോക്തിയോടെ അംഗീകരിക്കുകയും ചെയ്യുന്നു. അതദ്ദേഹം ഇതിനു മുമ്പും ചെയ്തുകേട്ടിട്ടുണ്ട്.

ഈ ലേഖനത്തിൽ മൂന്നു കാര്യങ്ങളാണ് ഞാൻ ഊന്നി പ്പറയാൻ ശ്രമിക്കുന്നത്. ഒന്നാമതായി മതനിരപേക്ഷത യെക്കുറിച്ച് ഞാൻ നേരത്തെതന്നെ പറഞ്ഞ കാര്യങ്ങൾ ചുരുക്കമായി സംഗ്രഹിക്കാം. രണ്ടാമതായി ഒരു പ്രത്യയ ശാസ്ത്രമെന്ന നിലയിലും കർമ്മപരിപാടി എന്ന നില യിലും മാർക്സിസം ഇന്നു നേരിടുന്ന പ്രശ്നങ്ങൾ എന്തൊ ക്കെയാണ് എന്നതിനെക്കുറിച്ചുള്ള എന്റെ ധാരണകൾ വളരെ ചുരുക്കി വിവരിക്കാം. മൂന്നാമതായി സമൂഹ ത്തിലും സംസ്കാരത്തിലും മതത്തിനുള്ള സ്ഥാനത്തെ കുറിച്ച് എനിക്കുള്ള അഭിപ്രായങ്ങൾ ചുരുക്കി പുനരവത രിപ്പിക്കാം. അത് ഉപസംഹരിക്കുമ്പോൾ എന്റെ വ്യക്തി പരമായ മതവിശ്വാസത്തിന്റെ സത്തയും കാരണങ്ങളും ചുരുക്കമായി വിവരിക്കുകയും ചെയ്യാം. ഈ വിവാദ ത്തിൽ ഉയർന്നുവന്ന മററ് പ്രശ്നങ്ങൾ സംബന്ധിച്ച്

എഴുതി പോകുന്നതോടൊപ്പം കഴിയുന്നത്ര പരാമർശിക്കുകയും ചെയ്യാം.

## മതനിരപേക്ഷം, മതനിരപേക്ഷതാവാദം, ആധുനിക ശാസ്ത്രം

നിഘണ്ടുവിൽ കാണുന്ന അർത്ഥത്തിൽ നിന്നും തികച്ചും വ്യത്യസ്തമായ അർത്ഥമാണ് ഇന്ത്യൻ ബുദ്ധിജീവികൾ 'മതനിരപേക്ഷം' എന്നതിനും 'മതനിരപേക്ഷതാവാദം' (സെക്കുലർ, സെക്കുലറിസം) എന്നതിനും നൽകുന്നതെന്ന വസ്തുത ഞാൻ അംഗീകരിക്കുന്നു. നമ്മുടെ സർക്കാരും ഭരണകക്ഷിയായ കോൺഗ്രസും ഇടതുപക്ഷ പ്രസ്ഥാനങ്ങളും മതനിരപേക്ഷതാവാദത്തെ ഏകദേശം താഴെപ്പറയും പോലെയാണ് നിർവചിക്കുന്നത്. മതനിരപേക്ഷതയുടെ ഇന്ത്യൻ രൂപത്തിന്റെ മുഖ്യതത്വങ്ങൾ ഇവയാണ്.

(i) മതവും രാഷ്ട്രീയവും തമ്മിലുള്ള പൂർണ്ണ വിഭജനം.

(ii) എല്ലാ മതങ്ങളോടും ഒരേപോലെ പെരുമാറണം. ഗവൺമെന്റ് ഇവയിൽ നിന്നെല്ലാം സമദൂരത്തിൽ വർത്തിക്കും.

(iii) ഭരണകൂടത്തിൽ നിന്നോ ഭരണകൂടത്തിന്റെ പിന്തുണയുള്ള സ്ഥാപനങ്ങളിൽ നിന്നോ ഒരു മതത്തിനും സവിശേഷ പരിഗണനകൾ ലഭിക്കുന്നതല്ല.

iv) സ്വയം തെരഞ്ഞെടുക്കുന്ന ഏതു് മതത്തിൽ ചേർന്ന് പ്രവർത്തിക്കുവാനും ഒന്നിലും ചേരാതെ കഴിയാനും എല്ലാ ഭാരതീയർക്കും സ്വാതന്ത്ര്യമുണ്ടായിരിക്കും. (തീർച്ചയായും നിലവിലുള്ള നിയമങ്ങൾക്ക് വിധേയമായി വേണം വിശ്വാസാചാരങ്ങൾ)

v) മതം തികച്ചും ഒരു സ്വകാര്യ ഏർപ്പാടായിരിക്കണം. വിദ്യാഭ്യാസം, വൈദ്യസേവനം, രാഷ്ട്രീയ സ്ഥാപനങ്ങൾ,

മാധ്യമ പ്രവർത്തനം എന്നിവ ഉൾപ്പെടെ പൊതുജീവിതത്തിൽ അതിനൊരു സ്ഥാനവും ഉണ്ടായിരിക്കരുത്".

ഓക്"സ്"ഫോർഡ്" അഡ്വാൻസ്" ലേണേഴ്"സ്" ഡിക്"ഷ്"ണറി സെക്യുലർ എന്നതിന്" നല്കുന്ന അർത്ഥം ഇതാണ്": 'ലൗകികം; ആത്"മീയമോ മതപരമോ ആയ ഏർപ്പാടുകളുമായി ബന്ധമില്ലാത്തതു്' (പുറം 1143). മതനിരപേക്ഷതാ വാദത്തെപ്പറ്റി അതിൽ പറയുന്നതു് "സൻമാർഗം, വിദ്യാഭ്യാസം മുതലായ കാര്യങ്ങൾ മതത്തെ ആധാരമാക്കി അരുതു് എന്ന വിശ്വാസം". സെക്കലറിസ്റ്റ് അഥവാ മതനിരപേക്ഷതാവാദി എന്നതിന്റെ നിർവ്വചനം 'മതനിരപേക്ഷതയിൽ വിശ്വസിക്കുന്നയാളോ അതിനെ അനുകൂലിക്കുന്ന ആളോ'. ഇതിൽനിന്നു് സിദ്ധിക്കുന്നതു് മതനിരപേക്ഷതാവാദവും ഒരു പ്രത്യയശാസ്ത്രമാണു്, ഒരു വീക്ഷണകോൺ ആണ്", ഒരു മതരൂപമാണ്" എന്നത്രേ! ചരിത്രപരമായി പറഞ്ഞാൽ ജി. ജെ. ഹോളിയോക്ക്" (1817-1907) കഴിഞ്ഞ നൂററാണ്ടിൽ സൃഷ്ടിച്ച ഒരു അർധമത പ്രത്യയശാസ്ത്രമാണ്" സെക്കലറിസം. ആധുനിക ശാസ്ത്രവുമായി പൊരുത്തപ്പെടാത്തതിനാൽ എല്ലാ പരമ്പരാഗത മതങ്ങളും അപ്രസക്തമാവുകയും അതുകൊണ്ടു് ആധുനിക മാനവരാശിക്ക് അസ്വീകാര്യം ആകുകയും ചെയ്യുന്ന ശാസ്ത്രയുഗത്തിൽ സെക്കലറിസം മാത്രമാണ്" പ്രായോഗികമായ ഏകമതം എന്നദ്ദേഹം സിദ്ധാന്തിച്ചു.

വെളിപാടുകളോ വിശുദ്ധ ഗ്രന്ഥങ്ങളോ പൗരോഹിത്യമോ ഇല്ലാത്ത ഒരു മതം. ഇംഗ്ലണ്ടിൽ ഇതാദ്യം ശാസ്ത്രജ്ഞരുടെ ഇടയിൽ പ്രചരിച്ചു. പിന്നീടതു് അമേരിക്കയിലും വ്യാപിച്ചു. രണ്ടു തലമുറക്കാലത്തു് ഈ രണ്ടു് രാജ്യങ്ങളിലും അതു് വളർന്നു് വ്യാപിച്ചു. മാത്രമല്ല,

അവർ സ്വന്തമായി സങ്കേതങ്ങളും ചോദ്യോത്തര രൂപത്തിലുള്ള ഉപദേശ വിധികളും വികസിപ്പിച്ചെടുത്തു. രണ്ടാംലോക മഹായുദ്ധാനന്തരം ഒരു സംഘടിത മതമെന്ന നിലയിൽ അതു് അലസിപ്പോയി. പിന്നീടതു് ശാന്തമായി ആധുനിക ലിബറലിസത്തിൽ ലയിച്ചു. നമ്മുടെ വിദ്യാഭ്യാസ വ്യവസ്ഥയിലൂടെ ഈ മതം നമ്മുടെ ചിന്താധാരയിൽ ഇഴുകിച്ചേർന്നു. ആധുനിക ലിബറലിസം പൊതുവെ ഈ മതനിരപേക്ഷ പാരമ്പര്യം പിൻതുടരുന്നു. മാർക്സിസ്റ്റ് പൈതൃകവും അങ്ങനെ തന്നെ. 17-ാം നൂറ്റാണ്ടുമുതൽ 19-ാം നൂറ്റാണ്ടുവരെയുള്ള കാലയളവിൽ യൂറോപ്പിൽ വളർന്നുവന്ന എൻലൈറ്റൻമെൻറ് (പ്രബുദ്ധത) പ്രസ്ഥാനത്തിൻെറ സന്തതികളാണ് ലിബറലിസവും മാർക്സിസവുമെന്നു് ഞാൻ കരുതുന്നു.

വൈരുദ്ധ്യാത്മക ഭൗതിക വാദത്തിനു് മാർക്സിസം ഒരു ദാർശനികാടിത്തറ നൽകാൻ ശ്രമിച്ചു. വൈരുദ്ധ്യാത്മക ഭൗതികവാദമാണ്, മാർക്സിസത്തിൻെറയും സെക്യുലറിസത്തിൻെറയും രൂപം. ഈ നൂററാണ്ടിൻെറ ആദ്യം ശാസ്ത്രത്തിൽ ഉണ്ടായ പുതിയ ഉൾക്കാഴ്ചകളെ ഉൾക്കൊണ്ടുകൊണ്ടു് ഭൗതിക വാദത്തെ പുനർ നിർവചിക്കാൻ ലെനിൻ നടത്തിയ ശ്രമത്തെക്കുറിച്ചു് ഗോവിന്ദപ്പിള്ള പറയുന്നുണ്ടു്. ദ്രവ്യവും ഊർജവും പരസ്പരം മാററിത്തീർക്കാവുന്ന ഒരേ യാഥാർത്ഥ്യത്തിൻെറ രണ്ടുരൂപങ്ങൾ മാത്രമാണെന്നായിരുന്നു ശാസ്ത്രത്തിലെ പുതിയ ഉൾക്കാഴ്ച. ഇതിൻപ്രകാരം മനുഷ്യൻെറ ആത്മനിഷ്ഠമായ ഗ്രഹണ പ്രക്രിയയ്ക്കു് വിധേയമാകുന്ന എന്തും, ഖരമായാലും ദ്രവമായാലും, വാതകമായാലും, ഊർജമായാലും പദാർത്ഥംതന്നെ എന്നാണ് ലെനിൻ പുനർനിർവചിക്കാൻ ശ്രമിച്ചതു്. ബാഹ്യലോകത്തെ, മനുഷ്യാവബോധം സത്യസന്ധമായി പ്രതിഫലി

പ്പിക്കുന്നു. പരിണാമത്തിന്റെ അന്ത്യദശയിൽ സൃഷ്ടിക്കപ്പെട്ട ഭൗതികയാഥാർത്ഥ്യം സംബന്ധിച്ച ഒരു സമവർത്തിയായ പ്രതിഭാസം ആണ് ആ അവബോധം. അല്ലാതെ അതിനുമുമ്പ് രൂപം കൊണ്ടതല്ല. ദ്രവ്യോല്പാദനത്തിനു മുമ്പ് അവബോധം നിലവിലിരുന്നു എന്നു സങ്കല്പിക്കുന്ന ആശയവാദത്തെ മാർക്സിസം വിമർശിക്കുന്നതു് ഈ സങ്കല്പത്തെയാണ്: അവബോധമുൾപ്പെടെയുള്ള സകലമാന വൈരുദ്ധ്യാത്മക വികാസത്തിന്റെയും സാധ്യത ഭൗതിക യാഥാർത്ഥ്യമാണ് പ്രാഥമികം (അവബോധം അതിനെ തുടർന്നു്) എന്നതത്രെ.

കഴിഞ്ഞ മൂന്നുപതിററാണ്ടുകാലത്തു് പാശ്ചാത്യ രാഷ്ട്രങ്ങളിൽ ഉണ്ടായ ശാസ്ത്രദർശന വികാസം മേൽചേർത്ത വാദത്തിനെതിരെ ചില പുതിയ ചോദ്യങ്ങൾ ഉയർത്തുന്നു. ബാഹ്യ യാഥാർത്ഥ്യം സത്യസന്ധമായി മനുഷ്യാവബോധത്തിൽ പ്രതിഫലിക്കുന്നുവെന്നു് കരുതാൻ വേണ്ട ദാർശനികമോ ശാസ്ത്രീയമോ ആയ തെളിവുകളൊന്നും ഇന്നില്ല എന്നതു് ആണ് ആദ്യത്തെ കാര്യം. യാഥാർത്ഥ്യത്തെ എങ്ങിനെയോ അങ്ങിനെ മനസ്സിലാക്കാൻ ആധുനിക ശാസ്ത്രത്തിനു് കഴിയുമെന്നു് ഏതാനും പതിററാണ്ടുകൾ മുമ്പുവരെ നിലനിന്നിരുന്ന ധാരണ ഇനിമേൽ നിലനിൽക്കുന്നതല്ല. മനുഷ്യന്റെ ആത്മവത്ത എല്ലാ ഗ്രഹണപ്രക്രിയയുടെയും അവിഭാജ്യ ഘടകമാണെന്നു് മാത്രമല്ല ഗ്രഹണത്തിൽനിന്നും ആത്മവത്തയിൽനിന്നും വ്യതിരിക്തമായി യാഥാർത്ഥ്യത്തെ അറിയാൻ നമുക്കാവുകയുമില്ല. ഗ്രഹണകർമ്മത്തിനു് നാം ഉപയോഗപ്പെടുത്തുന്ന ഐന്ദ്രിയകവും മാനസികവും ആയ ഉപാധികൾ നാം ഗ്രഹിക്കുന്ന യാഥാർത്ഥ്യത്തെ രൂപപ്പെടുത്തുകയും ചെയ്യുന്നു. നിരീക്ഷകന്റെ അഥവാ നിരീക്ഷകയുടെ ഗ്രഹണോപാധി ഗ്രഹിത

യാഥാത്ഥ്യത്തിന്റെ അവിഭാജ്യഘടകമായിത്തീരുകയും ചെയ്യുന്നു. നമ്മുടെ ഗ്രഹണാതീതമായ യാഥാർത്ഥ്യം എന്തെന്ന് ഒരിക്കലും കണ്ടുപിടിക്കാനാവുകയുമില്ല. ബുദ്ധൻ ചൂണ്ടിക്കാട്ടിയപോലെ നാം ഗ്രഹിക്കുന്ന ലോകം 'പ്രതീത്യ സമുല്പന്നമാണ്'', അതായത് സോപാധികമായി സഹജാതം. നമ്മുടെ മാതിരിയുള്ള മനസ്സായിരിക്കെ, അതിനു ബാഹ്യമായി സ്ഥിതിചെയ്യുന്ന ലോകം, മനുഷ്യമനസ്സിൽ അത് ഏറ്റുമുട്ടുമ്പോൾ സിദ്ധിക്കുന്ന ഉല്പന്നം മാത്രമാണ്. അതുപോലെതന്നെ ആ ലോകം യാഥാത്ഥ്യമെന്നും മറ്റേ ലോകം അയഥാർത്ഥ്യമെന്നും പറയുന്നതും യാഥാർത്ഥ്യായഥാത്ഥ്യങ്ങളെ സമന്വയിക്കുന്നതും അസത്യമായിരിക്കുമെന്നും ബുദ്ധമതക്കാർ പറയുന്നു. അത്തരം ഒരു ലോകം നമ്മുടെ അവബോധത്തിൽ ചില സവിശേഷ സാഹചര്യങ്ങളിൽ ഉയർന്നു കാണുന്നു എന്നേ പറയാനാവൂ.

ഏറെക്കുറെ ഇതുതന്നെയാണ് ആധുനികശാസ്ത്രദാർശനികർ പറയുന്നതും ഒരു പക്ഷേ കുറെ എന്നതിനേക്കാൾ ഏറെ എന്നു പറയാം. അനാത്മനിഷ്ഠമായ വസ്തുനിഷ്ഠത എന്നൊന്നില്ല. എന്തുകൊണ്ടെന്നാൽ എല്ലാ ഗ്രഹണ പ്രക്രിയയും സ്വഭാവേനതന്നെ ആത്മനിഷ്ഠമാണ്. ശാസ്ത്രത്തിൽ 'തെളിയിക്കപ്പെട്ട സത്യം' എന്നൊന്നില്ല. എന്തുകൊണ്ടെന്നാൽ എല്ലാ ശാസ്ത്രീയ തെളിവുകളും ആഗമികമായേ പറ്റൂ. പരിമിതമായ ഏതാനും അനുഭവങ്ങളിൽ നിന്നുമുള്ള സാമാന്യവൽക്കരണം. അവ ഭാവി അനുഭവങ്ങളുടെ വെളിച്ചത്തിൽ തെളിവിന് വിധേയവുമാണ്. വസ്തുനിഷ്ഠയാഥാർഥ്യത്തിൽ നിന്നും ഉരുത്തിരിയുന്നതല്ല ശാസ്ത്രസിദ്ധാന്തം; മനുഷ്യഭാഷയിലും സംവർഗങ്ങളിലും മനുഷ്യൻ സൃഷ്ടിക്കുന്നതു് മാത്രമാണ്. പ്രയോഗത്തിനു പ്രയോജനപ്രദവും പൊതുവെ പരസ്പരം പൊരുത്തപ്പെടുന്നതുമായി കാണപ്പെടുന്ന മനുഷ്യനിർമ്മിതികളാ

എന്നു മാത്രമേ ശാസ്ത്രസിദ്ധാന്തങ്ങളെക്കുറിച്ച് അങ്ങേയററം പോയാൽ നമുക്ക്പറയാനാവൂ. അതുകൊണ്ട് സത്യത്തിലേക്ക് ശാസ്ത്രത്തിന്റെ പാത മാത്രമെയുള്ളു എന്നും അതുകൊണ്ട് ശാസ്ത്രരീത്യാ തെളിയിക്കപ്പെടാൻ കഴിയാത്ത ഒന്നും ശാസ്ത്രമല്ലെന്നും മററുമുള്ള പഴയ അവകാശവാദങ്ങൾ വിവരമുള്ള ശാസ്ത്രജ്ഞരോ ശാസ്ത്രദാർശനികരോ ഇനിമേൽ ഉന്നയിക്കുകയില്ല. ശാസ്ത്രസാങ്കേതിക വിദ്യ മനുഷ്യരാശിയുടെ മഹത്തായ നേട്ടങ്ങളിലൊന്നാണെന്നും അതിന്റെ സഹായം കൂടാതെ ഇന്നത്തെ സാഹചര്യങ്ങളിൽ മനുഷ്യജീവിതം അസാധ്യമാകുമെന്നും ഇനിയും പറയാവുന്നതാണ്. എന്നാൽ വിജ്ഞാനത്തിന്റെ മേലുള്ള കുത്തകാവകാശവാദങ്ങൾ ശാസ്ത്രം കൈവെടിഞ്ഞ മതിയാകൂ.

19-ാം നൂററാണ്ടിലെ ശാസ്ത്രധാരണയേയും വിജ്ഞാനത്തിന്റെ മേൽ അതുന്നയിച്ച കുത്തകാവകാശ വാദത്തെയും ആധാരമാക്കിയാണ് മതനിരപേക്ഷതാ പ്രത്യയശാസ്ത്രം പടുത്തുയർത്തിയത്. ആധുനിക ശാസ്ത്രത്തിൽ വേരോട്ടമില്ലാത്ത കാലഹരണപ്പെട്ട ഒരു വിശ്വാസ വ്യവസ്ഥയാണ് മതനിരപേക്ഷതാ പ്രത്യയശാസ്ത്രം. എല്ലാ മതങ്ങളുടെയും പാരമ്പര്യങ്ങളുടേയും ചങ്ങലക്കെട്ടുകളിൽ നിന്ന് മനുഷ്യരാശിയെ മോചിപ്പിക്കാനുതകുന്നതായ മതനിരപേക്ഷതാ പ്രത്യയശാസ്ത്രം വിമോചിത മാനവരാശിയുടെ വിലപ്പെട്ട നേട്ടമായി ഒരു കാലത്ത് അവകാശപ്പെട്ടിരുന്നു. പ്രായപൂർത്തിയെത്തിയ മാനവരാശിയുടെ 'പോസിററീവ്' (വാസ്തവികവും അനുഭവൈകവേദ്യവും) വിജ്ഞാനമാണ് ശാസ്ത്രം എന്ന് കരുതപ്പെട്ടു. മതവും മെററാഫിസിക്സും (അധ്യാത്മജ്ഞാനം, സത്താമീമാംസ മുതലായവ) മററും മനുഷ്യരാശിയുടെ ബാല്യത്തിലേയും

കൗമാരത്തിലേയും ചിന്തയാണെന്ന വിധിക്കപ്പെട്ടു. ശാസ്ത്രത്തെക്കുറിച്ചുള്ള ഈ ലാഘവ ക്ഷുദ്രചിന്തയെയാണ് ഇപ്പോൾ ശാസ്ത്രദർശനം തന്നെ തകർത്തുകളഞ്ഞിരിക്കുന്നത്.

യാഥാർഥ്യം എങ്ങിനെയാണോ അങ്ങിനെതന്നെ നാമവയെ ഗ്രഹിക്കുന്നു എന്നും നമ്മുടെ ഇന്ദ്രിയങ്ങൾക്ക് ഗോചരമായ ലോകം മാത്രമേ നിലവിലുള്ളൂ എന്നും മററുമുള്ള സെക്കലർ സമർഥനങ്ങൾക്ക് ആധുനികശാസ്ത്രത്തിൽ അടിസ്ഥാനമില്ലെന്ന പറയേണ്ടി വന്നത് ഈ പശ്ചാത്തലത്തിലാണ്. ദൈവാസ്തിത്വത്തെ നിഷേധിക്കാനോ സമർഥിക്കാനോ ശാസ്ത്രത്തിന കഴിവില്ല. അത്, ശാസ്ത്രത്തിന്റെ മേഖലയല്ല. അതുപോലെ തന്നെ മാനവികാസ്തിത്വത്തിന്റെ അർഥവും പ്രാധാന്യവും സംബന്ധിച്ച സർവ പ്രധാന കാര്യങ്ങളും ശാസ്ത്രത്തിന്റെ അന്വേഷണരീതികൾക്കും പ്രവർത്തന മേഖലക്കും പുറത്താണ്. നാസ്തികവാദത്തെയോ ആസ്തികവാദത്തെയോ ന്യായീകരിക്കാനോ തെളിയിക്കാനോ ആധുനിക ശാസ്ത്രത്തിനാവില്ല.

ദ്രവ്യ (പദാർഥം)മാണോ അവബോധമാണോ ആദ്യം പ്രത്യക്ഷപ്പെട്ടത് എന്ന വാദം ഇപ്പോൾ തികച്ചും നിരർഥകമായിരിക്കുന്നു. പരിണാമത്തെയും പ്രപഞ്ചോല്പത്തിയേയും കുറിച്ചുള്ള സമകാലികസിദ്ധാന്തങ്ങൾ നാം ഗൗരവപൂർവം കണക്കിലെടുത്താൽ എന്താണ് മനസ്സിലാകുന്നത്. 'ബൃഹദ്സ്ഫോടന'ത്തെ (ബിഗ്ബാംങ്ങ്') തുടർന്ന് അത്യുഗ്ര താപനിലവാരത്തിലുള്ള ഊർജ്ജം മാത്രമാണ് പ്രത്യക്ഷപ്പെട്ടത്. അത് ഖരമായോ ദ്രവമായോ വാതകമായോ പ്ലാസ്മയായോ രൂപാന്തരപ്പെട്ടിരുന്നില്ല. പരിണാമത്തിലെ 'മാനവകേന്ദ്രീകൃത തത്വം'

(ആന്ത്രോപിക് പ്രിൻസിപ്പിൾ) അംഗീകരിക്കുന്നവരെ സംബന്ധിച്ചിടത്തോളം പരിണാമ പ്രക്രിയയുടെ തുടക്കം തൊട്ടേ മാനവോദയത്തിലേക്കുള്ള ബോധപൂർവമായ ചായ്‌വോടുകൂടിയ നീക്കം ഉണ്ടായിരുന്നതായി മനസ്സിലാക്കാം. ആകസ്മികമായ ചേരുവകളുടെയും പരിവർത്തനങ്ങളുടെയും ഫലമായി അതു് സംഭവിക്കുമായിരുന്നില്ല. ആശയവാദവും ഭൗതികവാദവും തമ്മിൽ 19-ാം നൂറ്റാണ്ടിൽ നടന്ന വിവാദം അപ്പാടെ നിരർഥകങ്ങളായ പൂർവ്വപക്ഷങ്ങളെ അടിസ്ഥാനപ്പെടുത്തിയായിരുന്നു എന്നിപ്പോൾ തോന്നുന്നു.

നമ്മുടെ ഇന്ദ്രിയങ്ങൾക്കു് ഗോചരമായ ലോകം മാത്രമേയുള്ളൂ എന്നും അതുകൊണ്ടു് അതു് മാത്രമേ നാം പരിഗണിക്കേണ്ടതുള്ളൂ എന്നുമുള്ള അശാസ്ത്രീയ വാദം ചില അന്യായമായ ആവശ്യങ്ങൾ ഉന്നയിക്കുന്നതിലേക്കാണ് ചെന്നെത്തുന്നതു്: വിദ്യാഭ്യാസം, ചികിൽസ, സർക്കാർ, സംവേദന മാധ്യമങ്ങൾ തുടങ്ങിയവയെല്ലാം മനുഷ്യരുടെ മതവിശ്വാസങ്ങളിൽ നിന്നു് വേർതിരിച്ചു നടത്തണമെന്നതാണു് ഈ ആവശ്യങ്ങൾ. ശാസ്ത്രീയാടിത്തറയില്ലാത്ത ഈ ആവശ്യങ്ങൾ തിരസ്കരിച്ചേ മതിയാവൂ. മാർക്സിസ്റ്റുകാർ ഉൾപ്പെടെയുള്ള നമ്മുടെ ബുദ്ധിജീവികൾ പടിഞ്ഞാറുനിന്നും ഇറക്കുമതിചെയ്ത ഈ കാലഹരണപ്പെട്ട പ്രത്യയശാസ്ത്രത്തിൽ കടിച്ചുതൂങ്ങിക്കിടക്കുന്നതും ഖേദകരം തന്നെ. നമ്മുടെ ഭരണകൂടത്തിന്റെയും സംസ്കാരത്തിന്റെയും അടിത്തറയ്ക്കു് രൂപകല്പന ചെയ്യാൻ നാം നമ്മുടെ സ്വന്തം ദർശനശക്തിയും ഭാവനയുമാണു് ഉപയോഗിക്കേണ്ടതു്. അവശ്യ സന്ദർഭങ്ങളിൽ പടിഞ്ഞാറുനിന്നും പഠിക്കേണ്ടതു് പഠിക്കാം. എന്നാൽ നമ്മുടെ സ്വന്തം സമ്പന്നമായ സാംസ്കാരിക പൈതൃക

ത്തിൻെറ വിഭവങ്ങളെ പൂർണമായി ഉപയോഗപ്പെടുത്തണം.

## മാർക്സിസം ഇന്ന് നേരിടുന്ന വെല്ലുവിളികൾ

കഴിഞ്ഞ നൂറുവർഷത്തിനിടയിൽ രണ്ടാമത്തെ വൻ പരാജയത്തെയാണ് ഇപ്പോൾ മാർക്സിസം തരണം ചെയ്തുകൊണ്ടിരിക്കുന്നത്. ആദ്യത്തെ പരാജയം കഴിഞ്ഞ നൂററാണ്ട് സമാപിക്കുന്ന സന്ദർഭത്തിലായിരുന്നു. എഡ്യുവേർഡ് ബെൺസ്റൈറനിൻെറയും പിന്നീട് ലിയോൺ ട്രോട്സ്കിയുടെയും നേതൃത്വത്തിൽ രണ്ടാം ഇൻറർനാഷനലിലെ സോഷ്യൽ ഡെമോക്രാററിക് കക്ഷികളാണ് ഈ പരാജയം ഏൽപിച്ചത്. ഈ യൂറോപ്യൻ പരിഷ്കരണ വാദികളിൽ നിന്ന കമ്മ്യൂണിസത്തെ രക്ഷിച്ചത് ലെനിനായിരുന്നു. ശിൽപിയും നിർമ്മാതാവുമെന്ന നിലയിൽ ലെനിൻ പടുത്തുയർത്തിയ പുതിയ സോഷ്യലിസ്റ്റ് വ്യവസ്ഥയാണിപ്പോൾ ഈ നൂററാണ്ടിൻെറ സമാപനവേളയിൽ തകർക്കപ്പെട്ടിരിക്കുന്നത്. ഗൊർബച്ചേവിനെപ്പോലുള്ള ലാഘവ ബുദ്ധികളും വഴിതെററിയവരുമായ സോവിയററ് നേതാക്കളുടെ ഒത്താശയോടെ വികസിത മുതലാളിത്ത രാഷ്ട്രങ്ങളിലെ ഏജൻസികൾ ശ്രദ്ധാപൂർവ്വം ആസൂത്രണം ചെയ്തു നടപ്പിലാക്കിയ അട്ടിമറിയിലൂടെയാണ് ഈ കൃത്യം നിർവഹിച്ചത്.

എന്നാൽ മാർക്സിസത്തിൻെറ അന്ത്യം കുറിക്കുന്നതിൻെറ അടുത്തൊന്നും അവർക്കെത്താനായിട്ടില്ല. ഇതിനകംതന്നെ റഷ്യയിലും പോളണ്ടിലും നവശക്തിയാർജ്ജിച്ച് അത് ഉയർന്നു തുടങ്ങിയിരിക്കുന്നു. അവിടങ്ങളിൽ ലക്ഷോപലക്ഷം ജനങ്ങൾ ഇപ്പോഴും ഒരു

സോഷ്യലിസ്റ്റ് വ്യവസ്ഥയിലാണ് പ്രതീക്ഷകൾ അർപ്പിച്ചിരിക്കുന്നത്. സകലർക്കും തൊഴിലുള്ള ഒരു സമ്പദ് വ്യവസ്ഥ, സാമൂഹ്യ ധനസഹായത്തോടെയുള്ള വിദ്യാഭ്യാസവും സാമൂഹ്യ രക്ഷയും ഭവനസംവിധാനവും ഗതാഗതസൗകര്യവും ആരോഗ്യപരിപാലനവും ലഭിക്കുന്ന സോഷ്യലിസ്റ്റ് വ്യവസ്ഥയിലാണിവർ കണ്ണുംനട്ടിരിക്കുന്നത്. ദുഗർഭ കൊള്ളസംഘമായ മാഫിയയ്ക്കും സമ്പദ് വ്യവസ്ഥയുടെ ക്രിമിനൽവൽക്കരണത്തിനും എതിരേ നിർണ്ണായക നടപടികൾ അവരാവശ്യപ്പെടുന്നു. മുതലാളിത്തത്തിന്റെ തിരിച്ചുവരവിന്റെ ആദ്യഘട്ടത്തിലെ ഉൽസാഹ തിമർപ്പിൽ പ്രത്യക്ഷപ്പെട്ട സ്വാർത്ഥതയും അത്യാഗ്രഹവും മുററിയ സാമൂഹ്യ വിരുദ്ധ വ്യക്തിത്വത്തിനെതിരെ പടിപടിയായുള്ള സോഷ്യലിസ്റ്റ് വ്യക്തിത്വ വികസനത്തിനവർ മുമ്പൽ കൊള്ളുന്നു. കമ്യൂണിസ്റ്റ് പാർട്ടികൾ അധികാരത്തിലെത്തിയാലും ഇല്ലെങ്കിലും ഈ പ്രവണത പല രാഷ്ട്രങ്ങളിലും തീർച്ചയായും വളർന്നുവരും. തൽക്കാലം മുതലാളിത്തവുമായി ഏററുമുട്ടുന്ന നടപടിക്കവർ അത്ര പ്രാധാന്യം കല്പിച്ചെന്നു വരില്ല. എന്നാൽ മുതലാളിത്തത്തിന്റെ അപമാനവീകരണ സ്വഭാവത്തിന്റെ അനുഭവം വർദ്ധിച്ചുവരുന്നതോടെ ആ സംഘട്ടനവും അനിവാര്യമാകും.

കഴിഞ്ഞകാലത്തെ തെററുകളിൽ നിന്നു കമ്യൂണിസം പാഠങ്ങൾ പഠിക്കും. തൊഴിലാളിവർഗ സർവാധിപത്യമെന്നത് പാർട്ടിയുടേയോ പാർട്ടിയുടെ തലപ്പത്തിരിക്കുന്ന ചിലരുടെയോ സ്വേച്ഛാധിപത്യമല്ലെന്നവർ പഠിക്കും. ജനാധിപത്യപരവും പരസ്പരപരിഗണനയോടുകൂടിയതുമായ ബന്ധങ്ങൾ സംഘടനയുടെ സത്തയാണെന്നും പരസ്പര വിശ്വാസം നശിച്ചാൽ പിന്നെ ആളുകളെ ഒരുമിച്ചു നിർത്താൻ ഭീതിമാത്രമേ അവശേഷിക്കൂ എന്നും അതു്

തന്നെ നീണ്ടനാറം നിലനിൽക്കില്ലെന്നും അവർ മനസ്സിലാക്കം. നേതാക്കറംക്ക് അധികാരം കയ്യാളാൻ കഴിയണമെങ്കിൽ സ്വന്തം താല്പര്യങ്ങളെക്കാറം കൂടുതൽ ജനകീയതാൽപര്യങ്ങറംക്ക് മുൻഗണന നൽകുകയും ജീവിതശൈലിയിൽ സന്യാസ തുല്യമായ ലാളിത്യവും വൈയക്തികവുംസാമൂഹ്യവും ആയ അച്ചടക്കവും പുലർത്തണമെന്നും അവർ മനസ്സിലാക്കം. പാർട്ടിയുടെ താൽക്കാലിക താൽപര്യങ്ങറംക്കതകുന്നവയെല്ലാം ജനതാല്പര്യവുമായി പൊരുത്തപ്പെടുന്നതായിരിക്കണമെന്നില്ല. പാർട്ടിയുടെ ഹ്രസ്വകാല താൽപര്യത്തിൻെറ ബലിപീഠത്തിൽ സത്യസന്ധതയും ആത്മാർത്ഥതയും അത്ര അനായാസമായി ഹോമിച്ചുകൂടാ. നേതാക്കറം വിധിക്കുന്നതെല്ലാം അടിമകളെപ്പോലെ ജനങ്ങളും കാഡർമാരും അനുസരിച്ചുകൊള്ളമെന്നും കരുതിക്കൂട. സത്യസന്ധമായ തീരുമാനങ്ങറം ഉത്തമബോധ്യത്തോടെ കൈക്കൊള്ളുവാൻ നേതാക്കറം തങ്ങളുടെ ഉചിതജ്ഞത പ്രകടിപ്പിക്കണം. ജനങ്ങറംക്കം പൊതു സ്ഥാപനങ്ങളുടെ നടത്തിപ്പിനും വേണ്ടി തീരുമാനങ്ങറം കൈക്കൊള്ളുന്ന രീതി ജനാധിപത്യപരവും വികേന്ദ്രീകൃതവും ആയിരിക്കണം. എന്നിങ്ങനെയുള്ള പാഠങ്ങളാണ് കമ്യൂണിസ്റ്റുകാർ അനുഭവത്തിൽ നിന്നും പഠിക്കേണ്ടതും പഠിച്ചുകൊണ്ടിരിക്കുന്നതും.

മാർക്സിസ്റ്റുകാർ അല്ലെങ്കിൽ കമ്യൂണിസ്റ്റുകാർ ആത്മപരിശോധന നടത്തി മുൻകാലത്തെ പരാജയങ്ങളിൽ നിന്നു് പാഠങ്ങറം പഠിക്കാൻ വളരെയേറെ ശ്രമിക്കേണ്ട ഒരു കാലമാണിതു്. സോഷ്യലിസ്റ്റ് വ്യവസ്ഥയ്ക്ക് അകത്തു നിന്നും ജീർണ്ണത സംഭവിക്കാത്ത ഒരു വ്യവസ്ഥയ്ക്ക് അവർ രൂപകല്പന ചെയ്യേണ്ടിയിരിക്കുന്നു. മാർക്സിസത്തിനു് ഇന്നു് ലെനിൻെറ കഴിവും പദവിയുമുള്ള ഒരാളെ വേണ്ടിയിരിക്കുന്നു–അല്ലെങ്കിൽ ഈ

നൂററാണ്ടിന്റെ ആദ്യ ദശകങ്ങളിൽ മാർക്സിസത്തിനു വേണ്ടി ലെനിൻ ചെയ്ത കാര്യങ്ങൾ ചെയ്യാൻ കഴിവുള്ള ഒരു സാർവദേശീയ നേതൃസംഘം. ആ നേതൃസംഘം ചെയ്യേണ്ട കാര്യങ്ങൾ: വികസിത അല്ലെങ്കിൽ പില്ക്കാല മുതലാളിത്തത്തിന്റെ സ്വഭാവവിശേഷങ്ങൾ പൂർണ്ണമായി കണക്കിലെടുക്കണം, പുത്തൻ കൊളോണിയലിസാനന്തര സാമ്രാജ്യത്വത്തിന്റെ പുതിയ രൂപഭേദങ്ങളും, വ്യാപാര ബന്ധങ്ങളും വിപണിയുടെ ആഗോളവൽക്കരണവും ലോക വ്യാപാരസംഘടനയുടെ രൂപീകരണവും ഐക്യരാഷ്ട്ര സഭ അമേരിക്കയുടെയും കൂട്ടരുടെയും ചൊൽപടിയിലായ അവസ്ഥയും ദേശീയവും സാർവദേശീയവും ആയ വ്യവസായ-വ്യാപാര കോർപ്പറേഷനുകൾക്ക് കുറെക്കൂടി സാമൂഹ്യോത്തരവാദിത്വബോധം നിർബന്ധിച്ചോ പ്രേരിപ്പിച്ചോ നൽകേണ്ടതിന്റെ ആവശ്യകതയും കണക്കിലെടുത്ത് വിലയിരുത്തി പോംവഴികൾ ആരായണം.

പാക്കേജിംഗ്, പരസ്യം, വിൽപന, അനാവശ്യവും കൃത്രിമവുമായ ആവശ്യങ്ങൾ ഉപഭോക്താക്കളിൽ സൃഷ്ടിക്കുന്നസമ്പ്രദായം തുടങ്ങി ഉപഭോക്തൃ പ്രശ്നത്തിന്റെ അനാരോഗ്യ വശങ്ങൾ അവർ പരിശോധിക്കണം. ഒരു ആഗോള ധനകാര്യ വ്യവസ്ഥയുടെ കൈവശം ചെന്നുചേർന്നിരിക്കുന്ന ദുഷ്ടവും അന്യായവും ചൂഷണാത്മകവും മർദ്ദകവും ആയ അധികാരകേന്ദ്രീകരണത്തിന്റെ പ്രശ്നങ്ങൾ, വികസ്വരരാജ്യങ്ങളുടെ മേലുള്ള ദുർവഹമായ കടഭാരം; കമ്പോള ശക്തികളുടെ താല്പര്യ സംരക്ഷണത്തിനുതകുന്ന സാർവദേശീയ വികസന പ്രത്യയശാസ്ത്രത്തെ വെല്ലുവിളിക്കൽ; വാർത്താവിതരണവും സാങ്കേതിക വിജ്ഞാനവും വില്പനച്ചരക്കുകളായി മാററുന്ന നടപടികൾ; മിക്ക രാഷ്ട്രങ്ങളുടെയും സമ്പദ് വ്യവസ്ഥയുടെമേൽ അട്ടയെ

പോലെ കടിച്ചുപിടിച്ചു ചോരയൂററുന്ന സൈനിക പ്രവണത; ഉഗ്രവാദത്തിൻെറയും ഹിംസയുടെയും വ്യാപകമായ വർദ്ധനവ്, മയക്കമരുന്ന് സേവയുടെയും എയ്ഡ്സ് പോലുള്ള മാരകരോഗങ്ങളുടെയും വ്യാപനം–ഇങ്ങനെ പലതും മേല്പറഞ്ഞ ആധുനിക നേതൃക്കൂട്ടായ്മ കണക്കിലെടുത്ത് ഭാവിപരിപാടികൾ ആസൂത്രണം ചെയ്യണം. ആവശ്യമായ ഇടങ്ങളിൽ പ്രാദേശികമായ വ്യത്യാസങ്ങൾക്ക് സൗകര്യം നൽകുംവിധം ജനങ്ങളുടെ പിന്തുണയോടെ ഒരു പുതിയ സാമൂഹ്യ രാഷ്ട്രീയ പരിപാടി അവർ ആവിഷ്കരിക്കണം.

ഇപ്പോൾ യാതൊരു പ്രയോജനവും ചെയ്യാത്ത പഴയ ചില വരട്ടുവാദ നിലപാടുകൾ പുനഃപരിശോധനയ്ക്ക് വിധേയമാക്കുക എന്നത് ഒരുപക്ഷേ ഇതിനേക്കാളെല്ലാം പ്രാധാന്യമർഹിക്കുന്ന നടപടിയാണ്. ഉദാഹരണത്തിനു: ശാസ്ത്രീയമായ പിൻബലമില്ലാതെയും നിരീശ്വര–ഭൗതികവാദ ദാർശനികാടിത്തറ ആഴത്തിൽ പഠിച്ചു മനസ്സിലാക്കാൻ ശ്രമിക്കാതെയും എല്ലാവിധ മത–സാംസ്കാരിക പൈതൃകങ്ങളോടും കൈക്കൊണ്ടുവരുന്ന അന്ധമായ എതിർപ്പ്; ആദിവാസികളും ഗോത്രവർഗക്കാരുമുൾപ്പെടെയുള്ള ലോകജനതയുടെ സമ്പന്നമായ പൈതൃകത്തെ അവഗണിച്ചുകൊണ്ട് പടിഞ്ഞാറൻ മതനിരപേക്ഷ പ്രത്യയശാസ്ത്രം പോലുള്ളവയോടുള്ള മമത–എന്നിങ്ങനെ വീണ്ടുവിചാരത്തിനു വിധേയമാക്കേണ്ട കാര്യങ്ങൾ പലതുണ്ട്. വംശീയ സംഘട്ടനം, ജാതി രാഷ്ട്രീയം, ഉഗ്രവാദത്തിൻെറ വളർച്ച, സൈനിക രാഷ്ട്രീയത്തിൻെറ നിരന്തരമായ മുന്നേററം, നിഷ്ക്കണ്ടകമായ ഹിംസ എന്ന വ്യാപക പ്രതിഭാസം തുടങ്ങി സകലമാന പ്രശ്നങ്ങളെയും വർഗസമരസിദ്ധാന്തംകൊണ്ടുമാത്രം വിലയിരുത്തുന്ന ശീലം

പുന:പരിശോധിക്കേണ്ടതു് ഒട്ടം കുറയാത്ത പ്രാധാന്യമഹി ക്കുന്നു.

മാർക്സിസ്റ്റുകാരെയും മററുംപോലെ നീതി, സമാ ധാനം, ആരോഗ്യകരമായ ജീവിത പരിസ്ഥിതി, ഒരു പ്രാപഞ്ചിക സാമൂഹ്യജീവി എന്ന നിലയിലുള്ള മനുഷ്യ വംശ പുരോഗതി മുതലായവയോട് പ്രതിബദ്ധതയുള്ള യാളെന്ന നിലയിൽ ഞാൻ നിർദ്ദേശിക്കുകയാണ്. സമാന പ്രതിബദ്ധതയുള്ളവരുമായി സോഷ്യലിസ്റ്റുകാരും കമ്മ്യൂ ണിസ്റ്റുകാരും സംവാദങ്ങളിലേർപ്പെടേണ്ടിയിരിക്കുന്നു.

നമ്മുടെ വിദ്യാഭ്യാസ–ചികിൽസാ വ്യവസ്ഥകൾ അഴിച്ചുപണിയുന്ന കാര്യത്തെപ്പററി, നമ്മുടെ രാഷ്ട്രീയ സ്ഥാപനങ്ങൾ നവീകരിക്കുന്നതിനെപ്പററി, നമ്മുടെ സം വേദന മാധ്യമങ്ങളുടെ മേൽ ജനകീയ നിയന്ത്രണം ഏർപ്പെടുത്തുന്നതിനെപ്പററി, ഒരു പുതിയ മാനവികതയുടെ വികാസത്തിനുവേണ്ടി കൂടുതൽ സ്വാതന്ത്ര്യവും കൂടുതൽ സഹകരണാത്മകവുമായി ഏകീകൃതവും അർത്ഥവത്തുമായ സാക്ഷാൽക്കാരം നേടുവാൻ കൂടുതൽ സമർത്ഥവും ഇന്നത്തേ ക്കാൾ കുറഞ്ഞ അമാനവികതയോടുകൂടിയതുമായ ഒരു വ്യവസ്ഥയ്ക്കുവേണ്ടി, വ്യക്തിയുടെയും സമൂഹത്തിന്റെയും നന്മയ്ക്കായി ആ സംവാദങ്ങൾ ഉതകണം.

## മതം സമൂഹത്തിലും സംസ്കാരത്തിലും

18–ാം നൂററാണ്ടിലെ മതനിരപേക്ഷതാവാദവും യൂറോ പ്യൻ പ്രബുദ്ധയുഗവും, മതവിശ്വാസങ്ങളുടെയൊന്നും സഹായമില്ലാതെ മനുഷ്യന്റെ ശുദ്ധമായ യുക്തിബോധ ത്തിന്റെ പ്രവർത്തനത്തിലൂടെ യാഥാർത്ഥ്യത്തെ മനസ്സി ലാക്കാൻ കഴിയുമെന്നു് നിശ്ചയിച്ചതോടെ ''മതം'' എന്ന പദത്തിനു് ഒരു പുതിയ അർത്ഥം കൈവന്നു. ഒരു കാലത്തു്

മതത്തിൽ അധിഷ്ഠിതമായ ഒരു ലോകവീക്ഷണമാണ് ക്രിസ്ത്യാനികൾക്കും യഹൂദർക്കും തങ്ങളുടെ ജീവിതവും ചിന്തയും ഉൾപ്പെടെ എല്ലാ അനുഭവങ്ങളെയും ഏകീകരിച്ച് രൂപപ്പെടുത്താൻ ഒരു ചട്ടക്കൂട് നല്കിയതു്. എന്നാൽ യൂറോപ്യൻ പ്രബുദ്ധതയാകട്ടെ പകരം മറ്റൊരു ചട്ടക്കൂട് നൽകി– മാനവയുക്തി. അങ്ങനെ 19ഉം 20ഉം നൂററാണ്ടുകളിൽ ശാസ്ത്രമോ യുക്തിയോകൊണ്ട് തെളിയിക്കാൻ കഴിയാത്ത വിശ്വാസങ്ങളുടെ പിൻബലം മാത്രമുള്ള മതം ജീവിതത്തിന്റെ അത്ര അത്യാവശ്യമല്ലാത്ത അറകളിലേക്ക് തള്ളപ്പെട്ടു.

ഞങ്ങളേപ്പോലുള്ള ചിലർക്കാകട്ടെ മതം ജീവിതത്തിന്റെ ഏതെങ്കിലും ഒരറയിൽ, ഒതുങ്ങുന്ന കാര്യമല്ല. ഞങ്ങൾക്കതു് ഇപ്പോഴും എല്ലാ അനുഭവങ്ങളെയും അറിവിനേയും ഏകീകരിക്കാനുതകുന്ന ഒരു ചട്ടക്കൂട് തന്നെയാണ്. ആ ചട്ടക്കൂട് നല്കുന്ന അന്തർഘടനയ്ക്കു് കീഴിലാണ് ഞങ്ങൾ അറിവും അനുഭവവും ഏകീകരിച്ച് ക്രമപ്പെടുത്താൻ യത്നിക്കുന്നതു്. ഞങ്ങളുടെ യത്നം എപ്പോഴും വിജയിക്കാറില്ല. പരിഹൃതമല്ലാത്ത പല വൈരുധ്യങ്ങളും അവശേഷിക്കുന്നു. എന്നിട്ടും യാഥാർത്ഥ്യത്തെക്കുറിച്ചുള്ള മതാധിഷ്ഠിത വീക്ഷണം മുറുകെപ്പിടിച്ചുകൊണ്ട് മുന്നോട്ടു പോവുകയാണ്. പരസ്പരം പൊരുത്തപ്പെടാത്ത പല മതാധിഷ്ഠിത ലോകവീക്ഷണങ്ങളും നിലവിലുണ്ട് എന്നു് ഞങ്ങൾ തിരിച്ചറിയുന്നു. സാർവലൗകികമായ പൊതുശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ ശാസ്ത്രജ്ഞർക്ക് നേടാൻ കഴിഞ്ഞ നിലവാരത്തിലുള്ള വീക്ഷണൈക്യം നേടാൻ ഞങ്ങൾക്ക് കഴിയുന്നില്ല.

എന്നാൽ ഇ എം എസ് നിർദ്ദേശിക്കുന്നതായി തോന്നുന്നതുപോലെ ഞങ്ങളുടേതു് "വിടവുകളുടെ ദൈവ"മല്ല.

ഞങ്ങളുടെ അറിവിലെ വിടവുകൾ അടയ്ക്കാൻ ദൈവത്തെ ഉപയോഗപ്പെടുത്താറില്ല. ശാസ്ത്രജ്ഞൻ പഠനവിഷയമാക്കുന്ന യാഥാർത്ഥ്യത്തിന്റെ സ്രഷ്ടാവും ദൈവം തന്നെയാണ് എന്ന സങ്കല്പത്തെ അടിസ്ഥാനമാക്കിയാണ് ഞങ്ങളുടെ ശാസ്ത്ര ജ്ഞാനം. അതുപോലെ ശാസ്ത്ര ഗവേഷണം നടത്താനും ശാസ്ത്രജ്ഞാനം നേടാനുമുള്ള കഴിവ് ദൈവാനുഗ്രഹം തന്നെ. ശാസ്ത്രം ദൈവത്തിനു പുറത്തല്ല. അതുപോലെ ദൈവം ശാസ്ത്രവിജ്ഞാനമേഖലയെന്ന് അറിയപ്പെടുന്നതിനും പുറത്തല്ലതാനും. ശാസ്ത്രത്തിന് പരിമിതികൾ ഉണ്ടെന്നും ശാസ്ത്രത്തിന് കൈകാര്യം ചെയ്യാൻ കഴിവില്ലാത്ത ചില കാര്യങ്ങളുണ്ടെന്നും ഞങ്ങൾ വിശ്വസിക്കുന്നു. മിക്ക ധാർമ്മിക പ്രശ്നങ്ങൾക്കുമുള്ള മറുപടി, മനുഷ്യജീവിതത്തിന്റെ അർത്ഥവും പ്രാധാന്യവും, മനുഷ്യാസ്തിത്വത്തിന്റെ ലക്ഷ്യം എന്നിങ്ങനെ പോകുന്നു ശാസ്ത്രത്തിനു കൈകാര്യം ചെയ്യാൻ കഴിവില്ലാത്ത കാര്യങ്ങളുടെ പട്ടിക. ശാസ്ത്രം പലപ്പോഴും അതിനറിയാൻ പ്രാപ്തിയില്ലാത്ത കാര്യങ്ങൾ അറിയുമെന്ന് നടിക്കുന്നതായി എനിക്കു തോന്നുന്നു. ഉദാഹരണത്തിനു പ്രപഞ്ചത്തിന്റെ ഉല്പത്തിയും ഉറവിടവും, പ്രപഞ്ചത്തെ ഉദ്ഗ്രഥിച്ചു നിർത്തുന്ന ഘടകം, പ്രപഞ്ചത്തിന്റെയും മാനവരാശിയുടെയും ആത്യന്തിക വിധി എന്നിങ്ങനെയുള്ള കാര്യങ്ങൾ. ഇവയെക്കുറിച്ചെല്ലാം വളരെയേറെ പുസ്തകങ്ങൾ വരുന്നുണ്ട് എന്നതു നേരു്. അവയിൽ ചിലവ ഉത്തമരായ ശാസ്ത്രജ്ഞർ എഴുതിയതാണുതാനും. ശാസ്ത്രത്തെ അടിസ്ഥാനപ്പെടുത്തിയാണ് ഈ പ്രശ്നങ്ങൾക്കവർ ഉത്തരം എഴുതുന്നതു് എന്നാണ് നാട്യം. പക്ഷേ അവയിൽ പലതിലും സത്യത്തെക്കാൾ കൂടുതലുള്ളതു് തട്ടിപ്പാണ്.

എന്റെ വ്യക്തിപരമായ വിശ്വാസം അനുഭവത്തെ അടിസ്ഥാനപ്പെടുത്തിയുള്ളതാണ്. എന്റെ സ്വന്തം അനു

ഭവവും എൻെറ വിശ്വാസ സമൂഹത്തിൻെറ അനുഭവവും. ചില കാര്യങ്ങളറിയാനായി ഞാൻ സയൻസിനെ സമീപിക്കുകയും സയൻസിനു് പറയാൻ കഴിയാത്ത കാര്യങ്ങൾ അറിയാൻ ഞാൻ മതത്തെ സമീപിക്കുകയുമല്ല ചെയ്യുന്നതു്. സയൻസ് പറയുന്ന കാര്യങ്ങൾ ഞാൻ കേൾക്കുന്നതു് തന്നെ ദൈവത്തിൽ വിശ്വസിക്കുന്ന ഒരാളെന്ന നിലയിലാണു്. ദൈവത്തെ വിശ്വസിക്കുന്ന രീതിയിലല്ല ഞാൻ സയൻസിനെ വിശ്വസിക്കുന്നതു്. ശാസ്ത്രം പറയുന്ന കാര്യങ്ങൾ തെററും വഴിതെററിക്കുന്നതുമാകാൻ ഇടയുണ്ടു് എന്നറിയാൻ മാത്രം ശാസ്ത്ര ചരിത്രം ഞാൻ പഠിച്ചിട്ടുണ്ടു്. എനിക്കേററവും ബോധ്യമുള്ള കാര്യങ്ങൾ ശാസ്ത്രത്തിൽ നിന്നല്ല ലഭിച്ചതു്–എല്ലാ മനുഷ്യരോടും സ്നേഹവും കാരുണ്യവും, നീതിയോടൊപ്പം സമാധാനത്തിനു് വേണ്ടിയുള്ള തീവ്രാഭിലാഷം, എല്ലാ മനുഷ്യർക്കും സ്വാതന്ത്ര്യത്തോടെയും അന്തസ്സോടെയും ജീവിക്കാൻ കഴിയുന്ന ലോകത്തിൽ അനേകർ വിശപ്പിലും ദാഹത്തിലും കഴിയുന്നതിലെ അനീതി– ഇങ്ങനെ പോകുന്ന അത്തരം ഉത്തമ ബോധ്യങ്ങൾ. അവയെല്ലാം എൻെറ മതവിശ്വാസത്തിൽ നിന്നും ദൈവവിശ്വാസത്തിൽ നിന്നും ലഭിച്ചതാണു്.

ഇപ്പോൾ നിലവിലുള്ള മതനിരപേക്ഷ സംസ്കാരത്തെ കഴിച്ചാൽ, ലോകചരിത്രത്തിലെ നാഗരികതകൾക്കെല്ലാം പ്രചോദനമായതും അവയെ നിലനിർത്തിയതും മതമാണു്. ഇന്ത്യയിൽ ചാർവാക ദർശനം സ്വന്തമായ ഒരു സംസ്കാരത്തിനു് ജന്മം നൽകുകയോ നിലനിർത്തുകയോ ചെയ്തില്ല. സെക്കുലർപാത വിനാശകരവും അപമാനവീകരണത്തിനു്വഴിവെക്കുന്നതുമാണെന്നു്ഞാൻ ഉറച്ചു വിശ്വസിക്കുന്നു. അതിൽനിന്നു് പിൻവാങ്ങുകയും മററു വഴികൾ തേടുകയുമല്ലാതെ ഗത്യന്തരമില്ല.

മാർക്സിസ്റ്റ് ഫണ്ടമെൻറലിസം എന്ന എൻെറ പരാമർശം ഇ.എം.എസിൽ വളരെ നിഷേധാത്മകമായ പ്രതികരണങ്ങൾ സൃഷ്ടിച്ചതായി ഞാൻ കാണുന്നു. അങ്ങനെയൊന്നുണ്ട് എന്നതേ അദ്ദേഹം അപ്പാടെ നിഷേധിക്കുന്നു. ഞാനും ഒന്നു വ്യക്തമാക്കിക്കൊള്ളട്ടെ. മതം ബഹുജനങ്ങൾക്ക് കറുപ്പായി (അവീൻ) അനുഭവപ്പെടുന്ന എന്നു മതത്തെക്കുറിച്ചുള്ള മാർക്സിൻെറയും എംഗൽസിൻെറയും അഭിപ്രായത്തെക്കുറിച്ചു പരാമർശിച്ചപ്പോൾ അവർ പറഞ്ഞതു് അതു മാത്രമാണ് എന്ന് ഞാൻ വാദിച്ചിരുന്നില്ല. മാർക്സ് തന്നെ ഒരു ലൂതറൻ പുരോഹിതൻെറ പുത്രനായിരുന്നു. ഒരു ബാലനായിരുന്നപ്പോൾ അദ്ദേഹത്തിനു് ഒരു ലൂതറൻ പള്ളിയിൽ മാമ്മൂദീസാ ചടങ്ങും നടത്തിയിരുന്നു. അദ്ദേഹത്തിനു് യഹൂദമതത്തെയും ലൂതറൻ വിശ്വാസത്തെയും കുറിച്ച് നേരിട്ടറിവുണ്ടായിരുന്നു. എംഗൽസ് വളരെ മിഴിവും പക്വതയുമുള്ള ഒരു ചിന്തകനായിരുന്നു. അദ്ദേഹം മതമെന്ന പ്രതിഭാസത്തെ അത്ര ലളിതമായി കണ്ടിരുന്നില്ല, എന്നാൽ അവരിരുവരും 19-ാം നൂററാണ്ടിലെ ലിബറൽ (ഉൽപതിഷ്ണു) വീക്ഷണം കൈക്കൊണ്ടിരുന്നു- മതം പുരോഗതിക്ക് പ്രതിബന്ധം സൃഷ്ടിക്കുന്ന ഒരു പിന്തിരിപ്പൻ ശക്തിയാണെന്നു്. നെഹ്റുവും അതേ അഭിപ്രായക്കാരനായിരുന്നു.

മാർക്സിസ്റ്റുകാർ മതത്തെക്കുറിച്ച് ഒരു ശാസ്ത്രീയ വീക്ഷണമാണ് കൈക്കൊള്ളുന്നത് എന്നും മാർക്സും എംഗൽസും അതേക്കുറിച്ചു പറഞ്ഞതെല്ലാം അന്ധമായി അനുസരിക്കുകയല്ല ചെയ്തത് എന്നും ഇ.എം.എസ് പറഞ്ഞതു് തികച്ചും ശരി. കുറെയേറെ മാർക്സിസ്റ്റുകാർ കൂടി ഈ നിലപാട് കൈക്കൊണ്ടിരുന്നെങ്കിൽ നന്നായിരുന്നു എന്ന് ഞാനാശിച്ചുപോകുന്നു.

യൂറോപ്യൻ മതത്തെക്കുറിച്ചുള്ള പരിമിതമായ അറിവിനെ ആസ്പദമാക്കി 19-ാം നൂററാണ്ടിലെ മതത്തെപ്പററി മാർക്സും എംഗൽസും പറഞ്ഞുവെച്ചതിനെ മാത്രം ആശ്രയിക്കാതെ മതമെന്ന ആഗോളപ്രതിഭാസത്തെ അതിന്റെ ഇന്നത്തെ അവസ്ഥയിൽ കാണേണ്ട കടമ ഒരു ശാസ്ത്രീയ പ്രത്യയശാസ്ത്രമായ മാർക്സിസത്തിനുണ്ട് എന്നു ഞാൻ നിർദ്ദേശിക്കുകയുണ്ടായി. ഇ.എം. എസും, ഗോവിന്ദപ്പിള്ളയും ഇക്കാര്യത്തിൽ സാമാന്യമായി എന്നോടു യോജിക്കും എന്നെനിക്കുറപ്പുണ്ട്.

ഭൗതികവാദം, നിരീശ്വരവാദം തുടങ്ങിയ അശാസ്ത്രീയവും കാലഹരണപ്പെട്ടതുമായ വരട്ടുതത്വങ്ങൾ മുറുകെ പിടിക്കുന്നതു വഴി പല മാർക്സിസ്റ്റ് നിലപാടുകളും ഫണ്ടമെൻറലിസ്റ്റുകളുടേതു പോലെ തന്നെ കാണപ്പെടുന്നു എന്ന് എന്നെപ്പോലുള്ള ഒരു ബാഹ്യവ്യക്തിക്കു തോന്നിപ്പോകുന്നു. ഇവ വരട്ടുതത്വങ്ങളാണെന്നും കാലഹരണപ്പെട്ടതും അശാസ്ത്രീയവും ആണെന്നുമുള്ള ആരോപണം അവർ നിഷേധിച്ചേക്കാം. ദാർശനികലോകത്തെക്കുറിച്ച് പരിമിതമായ അറിവുമാത്രമുള്ള എന്നെപ്പോലുള്ളവർക്കു തോന്നുന്നതു് ഭൗതികവാദവും നിരീശ്വരവാദവും വ്യക്തമായും അശാസ്ത്രീയമാണെന്നത്രെ. അവയുടെ വിപരീതങ്ങളും അങ്ങനെ തന്നെ. സത്യസന്ധരായ മാർക്സിസ്റ്റുകാർക്കു് വൈരുദ്ധ്യാത്മക ഭൗതികവാദം പോലുള്ള ഒരു നിലപാടിനെപ്പോലും ചോദ്യംചെയ്യാനനുവാദം വേണമെന്ന് നിർദേശിക്കുക മാത്രമാണ് ഞാൻ ചെയ്തത്.

ഇതെല്ലാം ഒരു ലേഖനപരമ്പരയിലെന്നതിനേക്കാൾ കൂടുതൽ വ്യക്തമാക്കാൻ കഴിയുക മുഖാമുഖമായിട്ടുള്ള സംവാദത്തിലായിരിക്കും.

മതനിരപേക്ഷതപോലുള്ള ഒരു സങ്കുചിത പ്രത്യയശാസ്ത്രത്തെക്കാൾ ഞാൻ അനുകൂലിക്കുക "കൊസ്മോ

പൊളിററൻ ഡിമോക്രാററിക് പ്ളുറലിസ''ത്തെയാണ് എന്ന എൻെറ നിലപാടിൽ മാററമില്ല. അപ്രകാരമുള്ള ഒരു പ്ളുറൽ (ബഹുത്വ) വ്യവസ്ഥയിൽ മാനവവംശത്തിൻെറ മതപൈതൃകത്തിനു് വലിയൊരു പങ്കുവഹിക്കാനുണ്ടു്.

മതനേതാക്കളായതുകൊണ്ടു മാത്രം രാഷ്ട്രീയത്തിൽ പങ്കെടുക്കാനവകാശമുണ്ടു് എന്ന മട്ടിൽ അവർ രാഷ്ട്രീയത്തിൽ ഇടപെടുന്നതിനെ എതിർക്കണമെന്ന വാദത്തോടു് എനിക്കു യോജിപ്പാണ്. എന്നാൽ പക്വതയും തുറന്നമനോഭാവവുമുള്ള മതവിശ്വാസികൾക്കു് രാഷ്ട്രീയത്തിൽ വലിയ ഒരു പങ്കുനൽകുന്നതു് ഇന്നത്തെ രാഷ്ട്രീയ രംഗത്തെ അപചയങ്ങൾ പലതിനും പരിഹാരം കാണാൻ സഹായിച്ചേക്കുമെന്നെനിക്കു് തോന്നുന്നു. രാഷ്ട്രീയത്തെ ഇന്നത്തെ ജീർണതയിൽ നിന്നും അഴിമതിയിൽ നിന്നും രക്ഷിക്കാനും സെക്യുലറിസത്തെ ലക്ഷ്യമാക്കിയുള്ള വഴി തെററിയ പോക്കു് തടയാനും രാഷ്ട്രീയ-സാമ്പത്തിക തലത്തിൽ നിന്നു് നമ്മുടെ മഹത്തായ മത-സാംസ്കാരിക പൈതൃകത്തിൻെറ മൂല്യങ്ങളെ ഒഴിച്ചുനിർത്താനുമുള്ള ശ്രമങ്ങളെ തടയാനും മററും അതു് ഉപകരിച്ചേക്കും.

കുറെക്കൂടി മനുഷ്യപ്പററുള്ള പുതിയ രാഷ്ട്രീയ സ്ഥാപനങ്ങൾ നമുക്കാവശ്യമായിരിക്കുന്നു. ചരക്കുകളുടെ ഉല്പാദന വിതരണങ്ങളിൽ മാത്രം ഒതുങ്ങിനിൽക്കാതെ മനുഷ്യബന്ധങ്ങളെയും മനോഭാവങ്ങളെയും സ്പർശിക്കുന്ന തികച്ചും നവീനമായ ഒരു ധാരണ സാമ്പത്തികശാസ്ത്രത്തെക്കുറിച്ചു് നമുക്കുണ്ടാവേണ്ടിയിരിക്കുന്നു. യാഥാർത്ഥ്യവുമായി കൂടുതൽ ക്രിയാത്മകമായി പ്രതികരിക്കാനുതകുന്ന ഒരു പുതിയ വിദ്യാഭ്യാസ വ്യവസ്ഥയും വിഷാംശങ്ങൾ കുറഞ്ഞതും ജനങ്ങൾക്കു് താങ്ങാനാവുന്നതുമായ

ഒരു ചികിത്സാസമ്പ്രദായവും നമുക്കാവശ്യമായിരിക്കുന്നു. ഇന്നത്തെപ്പോലെ ജനങ്ങളെ വഞ്ചിക്കുന്നതും അമാനവീകരിക്കുന്നതുമായ വാർത്താ വിതരണ - മാധ്യമ വ്യവസ്ഥയിൽ നിന്നുള്ള മോചനവും ആവശ്യമായിരിക്കുന്നു. ഈ രംഗങ്ങളിലാണ് നമ്മുടെ മതപൈതൃകത്തിന് പുതിയ ഉൾക്കാഴ്ചകൾ നൽകാനും മനുഷ്യജീവിതത്തിനും തത്വശാസ്ത്രത്തിനും പുതിയ കാഴ്ചപ്പാട് നൽകാനും കഴിയുക.

ഈ സംവാദം ഗൗരവബോധത്തോടെ ആരംഭിച്ചു എന്നതിൽ ഞാൻ സന്തുഷ്ടനാണ്. വിദ്വേഷമോ ശത്രുതയോ കൂടാതെ മാനവരാശിയുടെ നന്മക്കായി നമുക്കിതു തുടരാം.

(ഇംഗ്ലീഷിൽ നിന്നു വിവർത്തനം)

[ചിന്ത, 1996 ഫെബ്രുവരി 2]



# മതം
# മാർക്സിസം
# മതനിരപേക്ഷത

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

സോഷ്യലിസവും മാർക്സിസവും, മാർക്സിസം ഇന്ന് നേരിടുന്ന പ്രശ്നങ്ങളും വെല്ലുവിളികളും, സമൂഹത്തിലും സംസ്കാരത്തിലും മതത്തിനുള്ള സ്ഥാനം, മതനിരപേക്ഷതയുടെ പ്രശ്നങ്ങൾ, തന്റെ വ്യക്തിപരമായ മതവിശ്വാസത്തിന്റെ സത്ത എന്നിവയെക്കുറിച്ച് പ്രതിപാദിക്കുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ശ്രദ്ധേയമായ രണ്ട് പ്രബന്ധങ്ങൾ.

സോഫിയാ പ്രസിദ്ധീകരണം